# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൫ | ൧൰ാന്നു വൃശ്ചികം | ലക്കം ൧൧

## കോട്ടയം ഇടവകയിൽ ഉൾപ്പെട്ട പള്ളിക്കാർ ട്രസ്റ്റി വെപ്പാൻ.

വിവാഹങ്ങളെ സംബന്ധിച്ചു, നടവഴക്കം എന്നൊരു വരുമാനം പള്ളിക്കു വസ്സൂലിക്കുന്നുണ്ടല്ലൊ. എന്നാൽ നിരണം മുതലായ തെക്കെ ഇടവകകളിൽ അതു എല്ലാ വിവാഹങ്ങൾക്കും വസ്സൂലിക്കുന്നുണ്ടെങ്കിലും കോട്ടയം ഉൾപ്പെട്ട മദ്ധ്യ ഇടവകയിൽ ദേശകുറിയോടുകൂടി വരുന്ന വിവാഹങ്ങൾക്കു മാത്രമാണ വസ്സൂലിക്കുന്നതു. അതു സ്ത്രീധന തുകയുടെ നൂററുക്കു ഒന്നുമുതൽ രണ്ടര വരെയും ഓരൊ പള്ളികളിൽ വസ്സൂലിക്കുന്നുണ്ടു. ഇതുനിമിത്തം കുറഞ്ഞ നിരക്കിൽ വസ്സൂലിക്കുന്നവർ കൂടിയ നിരക്കിൽ വസ്സൂലിക്കുന്ന പള്ളികളിൽ ചെന്നാൽ ഇതിനെ സംബന്ധിച്ചു ചിലപ്പോഴൊക്കെ ഏറെക്കുറെ തക്കങ്ങൾ പുറപ്പെടുവിക്കയും അതിനാൽ സമയനഷ്ടവും ബുദ്ധിമുട്ടും നേരിടുകയും ചെയ്യുന്നുണ്ടെന്നുള്ളതു സഹജവും അനുഭവസിദ്ധവുമാണല്ലൊ.

പ്രസ്തുതവരുമാനം വസ്സൂലിക്കുന്നതിൽ വേറൊരു രീതിഭേദം കൂടെ കാണുന്നുണ്ടു, അതായതു ചില പള്ളികളിൽ പ്രസ്തുതസംഖ്യ ദമ്പതിമാരെക്കൊണ്ടു ശരാശരിയായും ചിലടത്തു മണവാട്ടിയെക്കൊണ്ടു തനിച്ചും വസ്സൂലിക്കുന്നുണ്ടു. തെക്കെ ഇടവകകളിലും ഇരുഭാഗക്കാരേയുംകൊണ്ടു ഒരുപോലെ ആണ വസ്സൂലിക്കുന്നതു. അപ്രകാരംതന്നെ കോട്ടയം ഉൾപ്പെട്ട ഇടവകയിൽ ഭൂരിപക്ഷപള്ളിക്കാരും രണ്ടു കൂട്ടരെയുംകൊണ്ടാണ വസ്സൂലിക്കുന്നതു. എന്നാൽ നിലയ്ക്കൽ, അഞ്ചേരി, കാരിക്കാമററം, കുഴിമററം മുതലായ ചുരുക്കം ചില പള്ളികളിൽ മാത്രം പെണ്ണിനെകൊണ്ടു തനിച്ചു വസ്സൂലിക്കുന്നതു എന്തുകൊണ്ടെന്നറിയുന്നില്ല. ഇങ്ങനെയുള്ളതിനൊക്കെ കാനോനാ വല്ലതുമുണ്ടെങ്കിലും ഇല്ലെങ്കിലും തങ്ങളുടെ തലപള്ളികളിലെ നടത്തയെ അനുകരിക്കുന്നതാണ ഉത്തമമായോരു കാനോനാ എന്നുള്ളതു തക്കമററ സംഗതിയാണു. മേൽ പറയപ്പെട്ട പള്ളിക്കാർ അനേകനാൾ കൂടി നടന്നിരുന്ന തങ്ങളുടെ തലപ്പള്ളികളിലെ നടത്തയെ ധിക്കരിച്ചതു അത്ര ഉത്തമമെന്നു തോന്നുന്നില്ല.

നമ്മുടെ സമുദായത്തിലെ അദ്വിതീയ അംഗങ്ങളിൽ ഒരുവനായ മിസ്റ്റർ പി. വി. പിലിപ്പ് ബി. എ. ബി. എൽ. അവർകളും ഞാനുംകൂടി കുറച്ചുനാൾക്കു മുൻപു സമുദായസംബന്ധമായ പല കാര്യങ്ങളെക്കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കയിൽ പ്രസ്തുത വരുമാനം ഏകരീതിയിൽ വസ്സൂലിക്കേണ്ടതാണെന്നു മിസ്റ്റർ പിലിപ്പ് വളരെ ബലമായി വാദിച്ചുപറഞ്ഞതാണ ഈ വിഷയത്തെക്കുറിച്ചു ഇത്രയും എഴുതുന്നതിനു എന്നെ പ്രോത്സാഹിപ്പിച്ചതു.

അതിനാൽ ഇതുസംബന്ധമായി ഓരൊ പള്ളികളിൽ വാദപ്രതിവാദങ്ങൾ ഉണ്ടാകാതെയിരിക്കുന്നതിനു നടവഴക്കത്തെ ഐകരൂപ്യമാക്കുവാൻ കോട്ടയം ഇടവകയിൽ ഉൾപ്പെട്ട എല്ലാ പള്ളിക്കാരും ട്രസ്റ്റിവച്ചു പര്യാലോചിക്കണമെന്നു അപേക്ഷ.

എന്നു ഒരു പൊതുഗുണകാംക്ഷി.

---

## "ദൈവം ആത്മാകുന്നു"

(തുടൎച്ച)

(ഇംഗ്ലീഷിൽനിന്നും തൎജ്ജമ ചെയ്യപ്പെട്ടതു).

എന്നാൽ ആത്മാവെന്താകുന്നു? ഞാൻ ഒരാത്മാവാകുന്നു. വിചാരിക്കുകയും, സ്പൎശിക്കുകയും, ആഗ്രഹിക്കുകയും ചെയ്യുന്ന എന്നു സ്വയമായി ഞാനറിയുന്നു. ഭൌതികസാധനം തന്റെ അസ്തിത്തിസ്ഥലത്തു ചലനം ചെയ്യുന്നു. എന്നാൽ ദേഹി ദേഹിയുടെ നിലയിൽ വിചാരിക്കുകയും, ആഗ്രഹിക്കുകയും, സ്നേഹിക്കുകയും ചെയ്യുന്നതാകുന്നു. ആ സ്ഥിതി ദൈവത്തിനുമുണ്ടു. നാം നമ്മെ അറിയുന്നതിനേക്കാൾ കുറച്ചു ദൈവം തന്നെക്കുറിച്ചു അറിയുന്നതല്ലാ. അതുകൊണ്ടു ദൈവത്തെ അറിയുന്നതും അവനെ സ്നേഹിക്കുന്നതും ഒരു ലക്ഷണമാത്രത്തെ അറികയും സ്നേഹിക്കയും ചെയ്യുന്നതുപോലെ അസാദ്ധ്യമല്ല. എന്നാൽ ദൈവം ആത്മാവാകുന്നതുകൊണ്ടു സ്വരൂപത്തെ അറികയും സ്നേഹിക്കയുമത്രെ ചെയ്യുന്നതു. ഒരു ഭംഗിയുള്ള അരൂപിയെപററി പറയുമ്പോൾ ഒരു നല്ല ആളെന്നാണു മനസ്സിലാകുന്നതു. പൂൎണ്ണസ്വഭാവത്തിലൊ അല്ലെങ്കിൽ നന്മയിലൊ ആത്മാവു തന്റെ ശ്രേഷ്ഠ വെളിപാടിനെ അറിയിക്കുന്നു. സ്വഭാവമാകുന്ന സാക്ഷാൽ മനുഷ്യത്വം, ആയതു പുരുഷനാക്കിത്തീൎക്കുന്നു. ഒരുവനെ മറെറാരുത്തനിൽനിന്നു തിരിച്ചറിയുന്നതു സ്വഭാവശക്തികൊണ്ടാകുന്നു. നമുക്കുള്ളതിനേയും നാം ചെയ്യുന്നതിനേയുംകാൾ നാം ആരാകുന്നു എന്നുള്ളതു അധികം സാരമായിട്ടുള്ളതാകുന്നു. ഏററവും നല്ല തോക്കു ഏതാകുന്നെന്നു ഒരിക്കൽ നെപ്പോളിയനോടു ഒരാൾ ചോദിക്കയുണ്ടായി. അതിന്റെ പിമ്പിലുള്ള മനുഷ്യനിലത്രെ അതു അധികവും ആശ്രയിച്ചിരിക്കുന്നതെന്നു ആയാൾ പറഞ്ഞു. അതായതു മനസ്സു, ദേഹി, പൌരുഷം ആയ ഇവയിലത്രെ. സൎവ്വശക്തികളിലുംവെച്ചു അന്തശ്ശക്തി അതായതു നമ്മുടെ ഉള്ളിലുള്ള സ്വഭാവശക്തി, മനസ്സക്തി, ആത്മശക്തി ഇവയാകുന്നു ഏററവും ബലമുള്ളതു.

പിന്നെ ദൈവത്തെപററി വേദത്തിൽ പറഞ്ഞിരിക്കുന്നവയെ വ്യക്തീകരിപ്പാൻ ഏശുവിനാൽ ഉപദേശിക്കപ്പെട്ട യോഹന്നാൻ അപ്പോസ്ഥാലനാ ദൈവം വെളിച്ചമാകുന്നെന്നും അതിരററ സ്വപ്രകാശമാകുന്നെന്നും പറഞ്ഞിരിക്കുന്നു. ഇതിന്റെ സാരം സ്വഭാവത്തിന്റെ അടിസ്ഥാനകല്ലുകളായ സത്യം, നിൎമ്മലത, പ്രസന്നത, ശുദ്ധത എന്നാകുന്നു. ദൈവം സ്നേഹമാകുന്ന സ്വഭാവികത്തിന്റെ കിരീടമാകുന്ന പൂൎണ്ണസൌഹാൎദ്ദമാകുന്നു. സ്നേഹം ദൈവത്തിന്റെ സാരാംശമാകുന്നു. ഈ ഉറവയിൽനിന്നാകുന്നു മററെല്ലാം ഉണ്ടാകുന്നതു. തന്റെ വിചാരത്തെ നിശ്ചയപ്പെടുത്തു

ന്നതും തന്റെ ഇഷ്ടത്തെ നടത്തുന്നതും അവന്റെ സ്നേഹമാകുന്നു.
നാം ഒരുവനെ സ്നേഹിക്കുമ്പോൾ മാത്രമാണു അവനെ സാക്ഷാൽ
നാം അറിയുന്നതു. അവന്റെ ആത്മാവിന്റെ പൂർണ്ണശക്തി അ
പ്പോൾമാത്രമെ നമുക്കു ബോദ്ധ്യമാകു. സ്നേഹം ദൈവത്തിന്റെ
കരണമാകുന്നു. ദൈവത്തെ ആത്മീക മൂർത്തിത്വമായി വിചാരിക്കു
ന്നമെന്നു സ്നേഹം കാണിക്കുന്നു. അതിന്റെ സാക്ഷാലുള്ള അർത്ഥം
ക്രിസ്തു ദൈവത്തിനു കൊടുത്ത പേർ ദൈവീകപിതാവെന്നാകു
ന്നു. ക്രിസ്തു പറയുംപ്രകാരം നോക്കുന്നതായാൽ ദൈവം സ്വ അ
മാനുഷികമായ വെറും പ്രാപഞ്ചിക ശക്തിയൊ അല്ലെങ്കിൽ ലക്ഷ
ണമാത്രമൊ, ഭാവമൊ അല്ലെന്നും പരിശുദ്ധ സ്നേഹപൂർണ്ണദേഹി
യാകുന്നുവെന്നുമാകുന്നു. അറിവു, ഇച്ഛ, പരിശുദ്ധത, സ്നേഹം ഇവ
യെ അളവററവയും സർവ്വവ്യാപകവുമായി നാം വിചാരിക്കുമ്പോ
ൾ ദൈവീകമൊ അല്ലെങ്കിൽ സമ്പൂർണ്ണ മൂർത്തിത്വത്തെയൊ കുറി
ച്ചു നമുക്കറിവുണ്ടാകുന്നു. വേദപുസ്തകത്തിൽ ദൈവത്തെ അത്യന്ത
സ്വരൂപിയായിട്ടാണു പറഞ്ഞിട്ടുള്ളതു. ഏക മൂർത്തി ഭാവമെന്ന ന
മ്മുടെ അറിവിൽപെടുന്ന ആത്മാവു തന്നത്താൻ അറിയുന്നതും തി
രിച്ചറിവുള്ളതും സന്മാർഗ്ഗസംയുക്തവും അതായതു വിവേകവും
സ്നേഹവും ഇച്ഛയുമായിരിക്കണം. ഒരു സർവ്വശക്തിയേയൊ അ
ല്ലെങ്കിൽ വസ്തുവിനെയൊ അരൂപമായി നമുക്കു വിചാരിപ്പാൻ
കഴിയുന്നതുമാകുന്നു. വാസ്തവത്തിൽ ഒരു മറപൊരുളായ അർത്ഥ
ത്തിൽമാത്രം അവയ്ക്കു സന്മാർഗ്ഗഗുണങ്ങളെ ആരോപിപ്പാൻ പാടു
ള്ളു. എന്നാൽ വിചാരിക്കയും, സ്പർശിക്കയും, ഇച്ഛിക്കയും ചെയ്യുന്ന
ഒരാത്മാവിനെ അരൂപിയായി വിചാരിപ്പാൻ അസാദ്ധ്യമാകുന്നു.
സന്മാർഗ്ഗത്താലും ലൌകീകക്രമത്താലും നമുക്കു ന്യായമായി, സ്വത
ന്ത്ര്യമായി, സ്വപ്രകാശമായി ഒരാത്മാവു (ആത്മകാരണം) രൂപ
ഭാവത്തിൽ ഉണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അനാതിയായ
ഒരു സ്വയത്ര സന്മാർഗ്ഗജീവിതത്തിനു മതിയാകുന്നതല്ല. മനുഷ്യ
ന്റെ സ്നേഹവും വണക്കവും ഉറപ്പിക്കാവുന്ന ഒരു സ്വഐക്യം
വേണ്ടിയിരിക്കുന്നു.

മാർഗ്ഗജ്ഞാനമുള്ള ഒരാത്മീകരൂപത്തിന്റെ മുമ്പിൽ വണങ്ങു
ന്നതല്ലാതെ അരൂപാത്മാവിന്റെ മുമ്പിലല്ലാ നാം വണങ്ങുന്നതു.
ഈ മൊഴികൾ പരസ്പരവിപരീതമായി തോന്നുന്നു. ഹെഗൽ എ
ന്നയാൾ പറയുന്നതു "നിർമ്മലദ്രവ്യം ഒന്നിനോടും സമമല്ല" എ
ന്നാൽ ഇതിന്നു നേരെ അന്യമായ പൂർണ്ണതയും, പൂർണ്ണഅറിവും
സ്നേഹവുമാകുന്നു. ഇവ രണ്ടും സാരാംശത്തിലൊന്നാകുന്നു. എന്തു
കൊണ്ടെന്നാൽ പൂർണ്ണവിവേകമുള്ളതു പൂർണ്ണനന്മ നിറഞ്ഞതുമാകു
ന്നു അറികപ്പെട്ടിരിക്കുന്ന അഖിലാണ്ഡത്തിൻ സ്വരൂപം ഏററ
വും പ്രധാന സംഗതിയാണെന്നും "ആത്മീകഭാവത്തിൻ സ്വരൂ

പത്തിൽനിന്ന അരൂപത്തിലേക്കുള്ള ഗതിയെക്കാൾ വേറെ അഗാധമായ ഇറക്കം ഉണ്ടാവാൻ കഴിവുള്ളതല്ലെന്നും" ഡൊക്ടർ മാട്ടിനി പറയുന്നു. സ്വരൂപം ഏററവും പൂൎണ്ണമായ ജീവഭാവമാകുന്നു. അതു സകല ചരിത്ര ഔന്നത്യത്തിലും പ്രധാനമായ ഒരു ഭാഗമാകുന്നു. മനുഷ്യവൎഗ്ഗത്തിന്റെ ഓരോ മുൻഗതിയും ഒരാളിന്റെ കല്പനയിൻകീഴിൽ നടത്തപ്പെട്ടതായി കാണും. കെട്ടുകഥകളിലും ഒരു രൂപി അടിസ്ഥാനമായി കാണും. ജീവതത്തിന്റെ എല്ലാ നടപടികളിലും ഏൎപ്പാടുകൾ നടത്തികാണുന്നതല്ലാതെ വെറും ലക്ഷണത്തോടൊ ചട്ടത്തോടൊ സംസൎഗ്ഗമുള്ളതായി കാണുന്നില്ല. ഭൌതികശാസ്ത്രവും നിൎജ്ജീവിയിൽനിന്ന ജീവിയിലേക്കും സസ്യത്തിൽനിന്ന മൃഗത്തിലേക്കും അതിൽനിന്ന സ്വയ അറിവുള്ള മാനുഷത്തിലേക്കും ഉയൎന്നുവരുന്നതായ ജീവതത്തിന്റെ ആത്മാവിലേക്കുള്ള ഔന്നത്യ ഗതിയെ പ്രത്യക്ഷപ്പെടുത്തുന്നു. ഇതു വിവരിപ്പാൻ സാധിക്കുന്നതല്ല. വസ്തുകളുടെ അടിസ്ഥാനമായി ഒരു അരൂപതത്വം മാത്രമാണെങ്കിൽ മുഖ്യസാദൃശ്യമായ സാമൂഹ്യസംബന്ധ നടപടികളും വിവരിക്കപ്പെടാവുന്നതല്ല. തന്റെ യഥാൎത്ഥതയെയും സ്വയപൂൎണ്ണതകളെയുംപററി അവൻ അറിഞ്ഞിട്ടില്ലായിരുന്നെങ്കിൽ ദൈവം മനുഷ്യനെക്കാൾ അധികം ന്യൂനതയുള്ളവനായിരിക്കുമായിരുന്നു. തന്റെ നിത്യാനന്ദത്തെപററി അവന്നറിവില്ലാതിരുന്നെങ്കിൽ ദൈവം നിത്യാനുഗ്രഹവും ഭാഗ്യവുമുള്ളവനായിരിക്കയില്ലായിരുന്നു. അവൻ ആനന്ദമായിരിക്കാം എന്നാൽ സ്നേഹമായിരിപ്പാൻ പാടുള്ളതല്ല. അപരി പൂൎണ്ണസൃഷ്ടികളെപ്പോലെയല്ലാതെ പരിപൂൎണ്ണ ആത്മാവിന്ന തന്നെക്കുറിച്ചുള്ള പൂൎണ്ണ അറിവും പൂൎണ്ണ അധികാരവും സ്വാതന്ത്ര്യവുമുണ്ടു. ഇവ പൂൎണ്ണ രൂപത്തിന്റെ അടയാളങ്ങളാകുന്നു. അഗ്രു ലോട്ട്സ്സ് പറഞ്ഞിട്ടുള്ളതുപോലെ പൂൎണ്ണ ആത്മാവിന്നുമാത്രം പാടുള്ളതുമാകുന്നു.

മനുഷ്യൻ ഒരു ദേഹിയാകകൊണ്ടു ഒരു രൂപിയാകുന്നു. അല്ലാതെ താൻ ഒരു അപൂൎണ്ണദേഹിയായതുകൊണ്ടല്ല. മാനുഷിക സ്വരൂപം ദൈവികസ്വരൂപത്തിന്റെ ഒരു മങ്ങിയ ഛായമാത്രമാകുന്നു. ആതിയില്ലാത്തതു യഥാൎത്ഥമായിരിക്കണമെങ്കിൽ സ്വരൂപം വേണ്ടതാകുന്നു. അതു ശക്തികളെക്കാൾ കവിഞ്ഞിരിക്കേണ്ടതും സന്മാൎഗ്ഗവും, ഭംഗിയും, സത്യവുമായിരിക്കേണ്ടതുമാകുന്നു. സ്വരൂപത്തെ അതൃത്തിക്കുള്ളാക്കുന്നതും ഏകരൂപത്തിന്നുള്ളിൽ ബന്ധിക്കുന്നതുമായ ഭ്രമം അഗാധമായ വിചാരക്കുറവിനാൽ മാത്രമാകുന്നു. സ്വരൂപമായി വിചാരിക്കുന്ന സ്വയജ്ഞാനവും ഇഛയും ആത്മിക ലക്ഷണങ്ങളാകുന്നു. ഇവ സൎവ്വവ്യാപകം എന്ന സമ്മതിക്കപ്പെട്ടിരിക്കുന്നപ്രമാണത്തെയും ശക്തിയേയുംകാൾ അധികം അതൃത്തീകരിക്കപ്പെട്ടതല്ല. പരിശുദ്ധ സ്വരൂപം തനികന്യവും ആദ്യന്തമുള്ള

ത്തുമായ ഒരു ലോകത്തെ നിൎമ്മിച്ചു സംസ്ഥാപിക്കതക്ക ശക്തിയോടുകൂടിയ ദൈവസ്വാതന്ത്ര്യലക്ഷണമാകുന്നു. ആ പരിശുദ്ധ സ്വരൂപം ദൈവത്തിലാകുമ്പോൾ കാലദേശങ്ങൾക്കുൾപ്പെട്ടതും താൻ അന്യനെന്നു പറയുന്ന അനേകരൂപങ്ങളിൽ ഒന്നായതുമായ നമ്മിലുള്ള രൂപത്തെക്കാൾ ശ്രേഷ്ഠമായതും ഔന്നത്യമുള്ളതുമാകുന്നു.

(തുടരും).

---

## ഒരു പുതിയ സൺഡേസ്കൂൾ.

പാമ്പാക്കുടെ നടത്തിവരുന്ന "മാർ യൂലിയോസ്സ് സ്മാരക സൺഡെസ്കൂളി"ന്റെ ആദ്യത്തെ വാൎഷിക യോഗവും, സമ്മാനദാനവും വൃശ്ചികം ൧൨-ാം നു- ദിവ്യശ്രീ. കോനാട്ടു മല്പാനച്ചനവർകളുടെ അഗ്രാസനാധിപത്യത്തിൽ സ്ഥലത്തെ ലോവർ പ്രൈമറി സ്കൂളിൽവെച്ചു അതിഭംഗിയായി നടത്തിയിരിക്കുന്നു. ഈ പുതിയ സണ്ഡേസ്കൂളിനെ സംബന്ധിച്ചു ബ: മല്പാനച്ചനവർകളും വേറെ ചിലരും സാരവത്തായ പ്രസംഗങ്ങൾ നടത്തിയശേഷം, വിജയികളായ കുട്ടികൾക്കും ശരിയായി സൺഡെസ്കൂളിൽ ഹാജരായ കുട്ടികൾക്കും പുസ്തകസമ്മാനങ്ങൾ കൊടുക്കുകയും ചെയ്തശേഷം, നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമേനിക്കും, അഗ്രാസനാധിപതി മുതലായവൎക്കും ചീയഴ്സ പറഞ്ഞു യോഗം പിരിഞ്ഞു.

ഈ പുതിയ സണ്ഡേസ്കൂളിനെപ്പറ്റി സ്വല്പം എനിക്കു പറവാനുള്ളതു ഈ അവസരത്തിൽ ഒന്നു പറഞ്ഞുകൊള്ളട്ടെ. സ്വല്പമെ പറയേണ്ടതൊള്ളൂ.

നാനാസ്ഥലങ്ങളിലും ഇപ്പോൾ സണ്ഡേസ്കൂൾ, പ്രസംഗങ്ങൾ മുതലായവ നടത്തിവരുന്നതു സമുദായത്തിന്റെ അഭിവൃദ്ധിക്കും നിലനില്പിനും, സദാ കാംക്ഷിച്ചുകൊണ്ടിരിക്കുന്ന വന്ദ്യ പിതാക്കന്മാരും, മാന്യ സഹോദരങ്ങളും ആണല്ലൊ. സഭയുടെ നിലനില്പിനുവേണ്ടിയും വിശിഷ്യാ ഈ സണ്ഡേസ്കൂളിനു വേണ്ടിയും മറ്റു പല പ്രകാരത്തിലും ബ: മല്പാനച്ചനവർകൾ അക്ഷീണപരിശ്രമവും, ബുദ്ധിമുട്ടും ചെയ്തുകൊണ്ടാണിരിക്കുന്നതു. ഈ വന്ദ്യ പിതാവിന്റെ സഭയെക്കുറിച്ചുള്ള നിഷ്കളങ്കമായ സ്നേഹം സദാ വൎദ്ധിച്ചുകൊണ്ടിരിക്കുന്നതു സഭയുടെ ഭാഗ്യം ഒന്നുമാത്രമാണു. എന്നാൽ മാന്യ സഹോദരങ്ങൾ ഇപ്രകാരം ആത്മപോഷണത്തിനു വേണ്ടി ചെയ്യുന്ന പരിശ്രമങ്ങളിൽ കേവലം മൌനം ദീക്ഷിക്കുന്നതു വളരെ വിസ്മയനീയംതന്നെ. മാമ്മലശേരി, പാമ്പാക്കുട ഈ ഇടവകകളിൽ സാമാന്യം വളരെ ഗ്രഹസ്ഥന്മാർ ഉണ്ടു. എല്ലാവരും ഐകമത്യമായി ഉത്സാഹിച്ചാൽ, സണ്ഡേസ്കൂളിലും വലിയ സംഗതികൾ നടത്തുവാൻ ലവലേശം പ്രയാസമില്ല. പ്രസ്തുത സണ്ഡേസ്കൂളിനുവേണ്ടിമാത്രമല്ല, സുവിശേഷവേലയെ നടത്തുന്നതിനും, പ്രസംഗങ്ങൾ പറയുന്നതിനും സദാ ഉത്സാഹിച്ചുകൊണ്ടിരിക്കുന്ന ഒരാളായ നെടുംപാമ്പാക്കുട, എം. മാത്യു സഭയുടെ ഗുണത്തിനും അഭ്യുദയത്തിനും, അക്ഷീണപരിശ്രമം ചെയ്യുവാൻ ഒട്ടും മടിയുള്ള ഒരാൾ അല്ലെന്നു നിസ്സംശയം പറയേണ്ടിയിരിക്കുന്നു. ഇദ്ദേഹത്തിന്റെ അക്ഷീണപരിശ്രമംകൊണ്ടും, മറ്റുമാണു ഈ സൺഡേസ്കൂൾ ഇവിടെ ആരംഭിച്ചതു. മാമ്മലശ്ശേരിലും മറ്റും ഇദ്ദേഹം സാധാരണ പ്രസംഗങ്ങൾ നടത്തുന്നുണ്ടു. എന്നാൽ അങ്ങിനെ പ്രസംഗം നടത്തുന്നതുനിമിത്തം സന്തോഷിക്കയും, സഹായിക്കയും ചെയ്യേണ്ടിയവരായ മാന്യ സഹോദരങ്ങൾ, രഹസ്യമായൊ, പരസ്യമായൊ, പരിഹാസപ്രയോഗം നടത്തുന്നതു മിസ്റ്റർ മാത്തുവിന്റെ "ശനിദശയല്ല". പിന്നെയൊ, പരിഹസിക്കുന്നവരുടെ "ശനിദശയാണു". "നമ്മുടെ ആദ്യ മാതാപിതാക്കന്മാരെ വഞ്ചിച്ചതു സൎപ്പംതന്നെയാണു; എന്നിരുന്നാലും സാത്താൻ അവനിൽ പ്രവേശിച്ചിരുന്നതുകൊണ്ടാണല്ലൊ അതിനിടയായതു." 'ധൎമ്മം കൊടുത്തില്ലെങ്കിലും പട്ടിയെവിട്ടു കടിപ്പിക്കുന്നതു മഹാ സങ്കടംതന്നെ.

അതെങ്ങിനെ എങ്കിലും ഇരിക്കട്ടെ. ഈ പുതിയ സൻഡേസ്കൂൾ അഭിവൃദ്ധിയെ പ്രാപിപ്പാൻ ശ്രമിക്കേണ്ടതു മാന്യസഹോദരങ്ങളുടെ കടമാണു. അതില്ലെങ്കിലും തങ്ങളുടെ കുട്ടികളെ സൻഡെസ്കൂളിൽ അയച്ചു നമ്മുടെ വേദസംബന്ധമായ സംഗതികളെ പഠിപ്പിക്കേണ്ടതു അത്യാവശ്യമാണു. പണം എന്തുമാത്രം സമ്പാദിച്ചാലും, മരണസമയം, ശവക്കുഴിയും, സ്വല്പം തുണികളും മാത്രമെ കിട്ടുകയൊള്ളു എന്നുവെച്ചു പണം സമ്പാദിക്കണ്ടതല്ല ഇതിന്റെ അൎത്ഥം. ന്യായമായ വിധത്തിൽ പണം സമ്പാദിച്ചു, ന്യായമായ വിധത്തിലും, നല്ല കാൎയ്യത്തിലും അതിനെ ചിലവഴിക്കണമെന്നു മാത്രമെ ഞാൻ പറയുന്നൊള്ളു.

മക്കൾ ദൈവത്തിന്റെ ദാനമാണു. അവരെ ദുൎമ്മാൎഗ്ഗത്തിൽ വളൎത്തി, അതുനിമിത്തം അവർ പാപികളായിതീൎന്നാൽ ന്യായവിധിദിവസത്തിൽ ദൈവതിരുസന്നിധിയിൽ അതിന്റെ ഉത്തരം മാതാപിതാക്കൾ പറയേണ്ടിവരും.

'പൈതൽ നടക്കേണ്ടവഴിയിൽ അവനെ അഭ്യസിപ്പിക്ക, എന്നാൽ അവൻ വൃദ്ധനാകുമ്പോൾ അതിനെ വിട്ടുമാറുകയില്ല' എന്നുള്ള വേദവാക്യത്തെ ഓൎത്തിരുന്നാൽ മാത്രം പോരാ പിന്നെയൊ തങ്ങളുടെ ആൺകുട്ടികളേയും പെൺകുട്ടികളേയും സൻഡെസ്കൂളിൽ അയച്ചു പഠിപ്പിക്കണം.

ആതിനാൽ എന്റെ പത്രികെ! സഭയുടെ നിലനില്പിനും, അഭിവൃദ്ധിക്കുംവേണ്ടി ഉത്സാഹിക്കാതെ കേവലം മൌനംദീക്ഷിക്കുന്ന അനേക മാന്യന്മാരോടു ഗുണദോഷിക്കുന്ന കൂട്ടത്തിൽ ഞങ്ങളുടെ പുതിയ സൻഡെസ്കൂളിൽ കുട്ടികളെ അയച്ചു പഠിപ്പിക്കുവാനെങ്കിലും വതി ഒന്നു ഗുണദോഷിക്കുവാൻ ഞാൻ സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

എന്നു കിഴക്കുങ്കരെ എം. പൌലോസു.

---

## "മലങ്കര യാക്കോബായ സുറിയാനി സുവിശേഷ പ്രചാരസംഘം.

വിശ്വാസസംബന്ധമായ കാൎയ്യങ്ങളിൽ അനേകവൎഷങ്ങളായി ഒരുവിധം സമാധാനത്തിൽ ഇതുവരെ ഇരുന്നിരുന്ന ഈ വടക്കെ ദേശത്തും അടുത്ത കാലത്തുണ്ടായികൊണ്ടിരിക്കുന്ന വിശ്വാസപിശകുകൾ നിമിത്തം സത്യവിശ്വാസത്തെ സഭയിൽ നിലനിൎത്തി സഭയിൽ യഥാൎത്ഥഭക്തിയെ വൎദ്ധിപ്പിക്കുന്നതിനും സുവിശേഷവേലക്കുറവിനെ പരിഹരിക്കുന്നതിനും പ്രവൃത്തിക്കേണ്ട മാൎഗ്ഗങ്ങളെ ആലോചിപ്പാനായി ൧൦൮൨ കന്നി ൨൧-ാനു കോതമംഗലത്തു മാൎത്തോമ്മൻ ചെറിയ പള്ളിയിൽ ടി. പള്ളിക്കാരുടെ ക്ഷണനമനുസരിച്ചു വടക്കുള്ള ബ: പട്ടക്കാരും മാന്യ അയ്മേനികളും ഉൾപ്പെട്ട ഒരു പൊതുയോഗം കൂടിയ വിവരം മാന്യ വായനക്കാർ അറിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു. എന്നാൽ അന്നു കൂടിയ യോഗത്താൽ അംഗീകരിക്കപ്പെട്ട നിശ്ചയങ്ങൾ തിരുമേനികളുടെ അനുമതി കല്പനകൾ ലഭിച്ചതിനുശേഷം മാത്രം നടപ്പിൽ വരുത്തേണ്ടതാണെന്നുള്ള യോഗനിബന്ധന പ്രകാരം ഇതുവരെ പ്രസിദ്ധപ്പെടുത്താതിരുന്നിട്ടുള്ളതാകുന്നു. യോഗനിശ്ചയങ്ങളെ പററി പൊതുയോഗത്താൽ നിയമിക്കപ്പെട്ട നിൎവ്വാഹക സംഘക്കാർ ഒപ്പിട്ടതായ അപേക്ഷകൾ തിരുമേനികളുടെ തിരുമുമ്പാകെ അയക്കുകയും അപേക്ഷാപ്രകാരം സംഘത്തിന്റെ രക്ഷാധികാരത്വത്തെ സദയം സ്വീകരിച്ചും പ്രസ്തുത ഉദ്യമത്തെ അഭിനന്ദിച്ചും നിശ്ചയങ്ങളെ ശ്ലാഘിച്ചും സംഘനടത്തിപ്പിൽ ഭാരവാഹികൾ ബദ്ധശ്രദ്ധന്മാരായിരിക്കണമെന്നാജ്ഞാപിച്ചും നി- വ- ദി- ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും നി- വ- ദി- ശ്രീ. കണ്ടനാടു മുതലായ ഇടവകകളുടെ മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും അനുമതി കല്പനകൾ അയച്ചുതരികയും ചെയ്തിരിക്കുന്നു.

നി- വ- ദി- ശ്രീ. കോട്ടയം, അങ്കമാലി, പറവൂർ മുതലായ ഇടവകകളുടെ മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സുഖക്കേടിൽ ഇ

ത്തിക്കുന്നതിനാലും കല്പനകൾ എഴുതുന്നില്ലാത്തതിനാലും മാത്രം തിരുമുമ്പാകെ അയച്ച അപേക്ഷയ്ക്കു രേഖാമൂലമായ അനുമതികല്പന ലഭിച്ചിട്ടില്ലാത്തതാകുന്നു. തിരുമേനികളിൽനിന്നും അപേക്ഷിതമായ സകലധൈര്യവും ലഭിച്ചിട്ടുള്ളതിനാൽ സംഘനിശ്ചയങ്ങളെ കാലതാമസ്സമെന്യെ നടപ്പിൽ വരുത്തേണ്ടതാണെന്നു ഈയാണ്ടു കന്നിമാസം ൨൧-ാനു കോതമംഗലത്തു മാർത്തോമറിയം വലിയ പള്ളിയിൽ കൂടിയ പൊതുയോഗത്തിൽ തീർച്ചയാക്കപ്പെട്ടിരിക്കുന്നതുകൊണ്ടു ടി. രണ്ടു യോഗങ്ങളാലും അംഗീകരിക്കപ്പെട്ട പ്രധാന നിശ്ചയങ്ങളെ സഭയിലുള്ള എല്ലാ സഹോദരങ്ങളുടെയും അറിവിലേക്കായി താഴെ പ്രസ്ഥാവിച്ചുകൊള്ളുന്നു.

൧൦൮൧ കന്നി ൨൧-ാനു മാർത്തോമ്മസ്സു ചെറിയ പള്ളിയിൽ കൂടിയ പൊതുയോഗത്താൽ അംഗീകരിക്കപ്പെട്ട നിശ്ചയങ്ങൾ.

൧. "മലങ്കര യാക്കോബായ സുറിയാനി മതപ്രചാരസംഘ"മെന്നു പേരോടുകൂടി ഒരു സംഘം ഏർപ്പെടുത്തണം.

൨. സംഘത്തിൻെറ രക്ഷാധികാരികൾ എല്ലാ തിരുമേനികളും ആയിരിക്കണം. തിരുമേനികളുടെ അനുമതിക്കായി സംഘം അപേക്ഷിക്കണം.

൩. സംഘത്തിനു ഒരു സ്ഥിര പ്രസിഡെണ്ടും ഒരു സിക്രട്ടെറിയും ഒരു കൂട്ടുസിക്രട്ടെറിയും ഒരു ഖജാൻജിയും ഉണ്ടായിരിക്കണം. സ്ഥിരം പ്രസിഡെണ്ടായി ദിവ്യശ്രീ. മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാർ അവർകളേയും സിക്രട്ടെറിയായി മുൻസിപ്പുകോടതിവക്കീൽ കെ. പി. പുന്നൂസ് അവർകളേയും കൂട്ടുസിക്രട്ടെറിയായി മുൻസിപ്പുകോട്ടുവക്കീൽ കെ. ജെ. ജേക്കബ് അവർകളെയും ഖജാൻജിയായി പള്ളിക്കര മിസ്റ്റർ സി. പി. ഇത്താപ്പിരി തരകൻ അവർകളേയും തിരഞ്ഞെടുത്തു.

൪. വടക്കെദിക്കിലുള്ള എല്ലാ പള്ളി ഇടവകകളിൽനിന്നും ഓരോരുത്തരും കോതമംഗലത്തു മാർത്തോമ്മാൻ ചെറിയ പള്ളിക്കാർ ആദ്യമായി ഈ സംഗതിയിൽ ഉദ്യമിച്ച ഹേതുവാൽ ആ പള്ളിക്കാരുടെ ബഹുമതിക്കായി ആ ഇടവകയിൽനിന്നും രണ്ടു പേരും സ്ഥിരം പ്രസിഡെണ്ടും സിക്രട്ടെറിമാരും ഖജാൻജിയും ഉൾപ്പെടെ ഒരു നിർവ്വാഹകസംഘം ഉണ്ടായിരിക്കണം. (നിർവ്വാഹകസംഘസമാജികന്മാരായി തിരഞ്ഞെടുക്കപ്പെട്ടവരുടെ പേരുകൾ സ്ഥലദൈർഘ്യത്തെ ഭയന്നു തല്ക്കാലം പ്രസ്ഥാവിക്കുന്നില്ല.

൫. സംഘത്തിൽ അംഗങ്ങളായി ചേരുന്നവർ മാസമൊന്നുക്കു ഒരു ചക്രത്തിൽ കുറയാതെയുള്ള ഒരു ഫീസ് കൊടുക്കുന്നവരായിരിക്കണം; സഭയിലുള്ളവർ മാത്രം സംഘത്തിൽ അംഗങ്ങളായിരിക്കാവുന്നതാണ്.

൬. നിർവ്വാഹകസംഘ സാമാജികന്മാർ മൂലം സംഘത്തിൽ അംഗങ്ങളെ ചേൎക്കയും അംഗങ്ങളിൽനിന്നും മറ്റുള്ളവരിൽനിന്നും വരിസംഖ്യയും വിശേഷാൽ ദാനങ്ങളും പിരിപ്പിച്ചു സംഘത്തിനു ധനശേഖരമുണ്ടാക്കയും ചെയ്യണം.

൭. പൊതുയോഗം ആണ്ടിൽ ഒരിക്കലും നിർവ്വാഹകസംഘം ആണ്ടിൽ രണ്ടു തവണകളിൽ കുറയാതെയും കൂടേണ്ടതും നിർവ്വാഹകസംഘകാൎയ്യാദികൾ ൧൩ പേരിൽ കുറയാതെ കൂടിയാൽ നടത്താവുന്നതും ആകുന്നു.

൮. സംഘത്തിനു ധനശേഖരമില്ലാത്തതുകൊണ്ടു തല്ക്കാലം പ്രതിഫലം കൂടാതെ സഭയിൽ സഞ്ചാരപ്രസംഗവേല നടത്തണം. പ്രതിഫലം യാതൊന്നും കൂടാതെ പ്രസംഗവേല നടത്താമെന്നു ബ: പട്ടക്കാർ ആദിയായി ൨൨ പേർ സമ്മതിക്കയും അവരുടെ ഒരു ലിസ്റ്റ് തയ്യാറാക്കയും ചെയ്തു. (അങ്ങിനെ സമ്മതിച്ചിട്ടുള്ളവരുടെ പേരുവിവരവും വഴിയെ പ്രസ്ഥാവിക്കുന്നതാണ).

൯. ഠരം യോഗത്തെക്കുറിച്ചും അംഗീകരിക്കപ്പെട്ട നിശ്ചയങ്ങളെക്കുറിച്ചും തിരുമേനികളുടെ തിരുമുമ്പാകെ എഴുതി ബോധിപ്പിച്ചുണ്ടാകുന്ന അനുമതിയിന്മേൽ സംഘം നടപ്പിൽ വരുത്തണം.

൧൦. അടുത്തയാണ്ടത്തെ പൊതുയോഗച്ചിലവു ബ: കോതമംഗലത്തുമൎത്തോമറിയം വലിയ പള്ളിക്കാർ വഹിക്കാമെന്നും യോഗം ആ പള്ളിയിൽ കൂടണമെ

നും ടി. പള്ളിക്കാരും നിവാഹകസംഘച്ചിലവു ബ: കടമററത്തു പള്ളിക്കാരും, കോട്ടപ്പടി പള്ളിക്കാരും വഹിക്കാമെന്നും ആ പള്ളിക്കാരും ദയവായി സമ്മതിച്ചു അപേക്ഷിച്ചു. സംഘം അപേക്ഷകളെ കൃതജ്ഞതാപൂവ്വം സ്വീകരിച്ചു.

൧൦൮൨ കന്നി ൨൧-നു മാത്തോമറിയം വലിയ പള്ളിയിൽ കൂടിയ പൊതുയോഗത്താൽ അംഗീകരിക്കപ്പെട്ട നിശ്ചയങ്ങൾ.

൧- നി- വ- ദി- ശ്രീ. കണ്ടനാട്ടു മുതലായ ഇടവകകളുടെ മാർ ഈവാനിയോസ്സ മെത്രാപ്പോലീത്താ തിരുമനസ്സിൽനിന്നുണ്ടായ അനുമതി കല്പനയിൽ പ്രസ്താവിച്ചിരുന്ന അഭിപ്രായമനുസരിച്ചു സംഘനാമം "മലങ്കര യാക്കോബായ സുറിയാനിസുവിശേഷപ്രചാരസംഘം" എന്നു നാമകരണം ചെയ്തു.

൨- എല്ലാ പള്ളികളിലും ഞായറാഴ്ചതോറും കുട്ടികളെ അതാതു പള്ളി ഇടവകയിലെ ബ: പട്ടക്കാരുടെ മേൽനോട്ടത്തിൻകീഴ സഭ സംബന്ധമായും വിശ്വാസസംബന്ധമായുമുള്ള വിഷയങ്ങളെ പഠിപ്പിപ്പാൻ ശട്ടം കെട്ടണം. ആ വകയ്ക്കു വേണ്ടി വരുന്ന ചിലവുകൾ പള്ളിക്കാരോടു ആവശ്യപ്പെടണം.

൩- അവിടവിടെ വേദവിപരീതങ്ങളും വിശ്വാസഭിന്നതകളും മുളച്ചുതുടങ്ങിയിരിക്കുന്നതുകൊണ്ടു അതിന്റെ വിവരങ്ങൾ അറിവാനും പ്രസംഗങ്ങൾ നടത്തുവാനും തല്ക്കാലം ഒരു സഞ്ചാരപ്രസംഗിയെ നിയമിക്കണം. സംഘത്തിനു മുതൽ ഉണ്ടാകുന്നതുവരെ ആ വക ചിലവിലേക്കായി തല്ക്കാലം മൂന്നു കൊല്ലത്തിൽ അധികപ്പെടാത്ത കാലത്തേക്കു പള്ളികളിൽനിന്നും മാസന്തോറും ഒരു രൂപായിൽ കുറയാതെ ഒരു വരിസംഖ്യ ആവശ്യപ്പെടണം. ആ ചുമതല സിക്രട്ടരിമാർ വഹിക്കണം.

൪- പ്രതിഫലം കൂടാതെ പ്രസംഗങ്ങൾ നടത്താമെന്നു സമ്മതിച്ചിട്ടുള്ളവർ അവരവരുടെ കഴിവുപോലെ നടത്തുന്ന വേലകൾക്കു സിക്രട്ടരിമാർക്കു റിപ്പോർട്ടു ചെയ്യണം.

൫- സഭയിൽ ആചരിച്ചുവരുന്നതും മററു സഭകൾ ഏറെക്കുറെ കുററം വിധിച്ചുവരുന്നതുമായ വിശ്വാസാചാരങ്ങളെ സംബന്ധിച്ചുംമററും വിഷയങ്ങൾ തിരഞ്ഞെടുത്തു പ്രസിദ്ധപ്പെടുത്തി പ്രസംഗങ്ങൾ എഴുതിച്ചു ഓരോ വിഷയത്തിലും നല്ലതായി തീർച്ചപ്പെടുത്തു പ്രസംഗത്തിനു സമ്മാനം കൊടുക്കണം.

൬. ഇടവകകളെ അംശിച്ചു വരിസംഖ്യയും വിശേഷാൽ ദാനങ്ങളും പിരിക്കേണ്ടതും അപ്രകാരം പിരിക്കുന്നതിന അകലെ സൌകൎയ്യംപോലെ ആളുകളെ സഭാംഗങ്ങളിൽനിന്നും നിയമിക്കേണ്ടതും അങ്ങനെ നിയമിക്കപ്പെടുന്ന ആളുകൾക്കു സംഘത്തിൽ അംഗങ്ങളെ ചേർപ്പാനും അധികാരം ഉണ്ടായിരിക്കേണ്ടതും ആകുന്നു.

൭- സുവിശേഷതജ്ജമയിൽ ശ്രമിച്ചുവരുന്ന ദിവ്യശ്രീ മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാർ അവർകൾക്കു സംഘംവകയായി ഒരു സമ്മാനം കൊടുക്കണം.

൮- യോഗങ്ങൾക്കുള്ള ക്ഷണനത്തിനു ചിലവു അധികവും സംഘത്തിനു മുതൽ ചുരുക്കവും ആയിരിക്കുന്നതിനാൽ മേലാൽ പൊതുയോഗംകൂടുന്നതിനെപ്പററി ഇടവകപത്രിക, സുവിശേഷകൻ, ജീവനിക്ഷേപം, കേരളീയരഞ്ജിനി, മലയാളമനോരമ ൟ പത്രങ്ങൾ വഴിയായി ക്ഷണിക്കേണ്ടതാണെന്നും സംഘത്തിന്മേൽ സഹതാപമുള്ള എല്ലാവരും ആ ക്ഷണിതപ്രകാരം യോഗത്തിൽ ഹാജരാകേണ്ടതാണെന്നും തീരുമാനിച്ചു.

൯- അടുത്തയാണ്ടത്തെ പൊതുയോഗച്ചിലവു ബ: കാരക്കുന്നത്തുപള്ളിക്കാർ വഹിക്കാമെന്നും യോഗം ആ പള്ളിയിൽ നടത്തണമെന്നും ടി. പള്ളിക്കാർ സദയം സമ്മതിച്ചു യോഗത്തിൽ അപേക്ഷിച്ചു. സംഘം സന്തോഷപുരസ്സരം അപേക്ഷയെ സ്വീകരിച്ചു.

സിക്രട്ടെരി കെ. പി. പുന്നൂസ്സവക്കീൽ.
കൂട്ടസിക്രട്ടെരി കെ. ജെ. ജേക്കബ് വക്കീൽ.

---

# പരിശുദ്ധ ത്രിത്വം.

സർവ്വ ചരാചര സ്രഷ്ടാവായി അഖിലാണ്ഡപ്രഭുവായി അനാദിയായുള്ളവനായിരിക്കുന്ന ജഗദീശനായ ദൈവത്തിന്റെ സ്വഭാവം, ഗുണലക്ഷണങ്ങൾ, വിശുദ്ധത്രിത്വത്തിന്റെ മഹാ രഹസ്യം ഇവകളെ കേവലം ധൂളി അവസ്ഥയിൽ മാത്രം ഇരിക്കുന്നവരായ മനുഷ്യർക്കു തങ്ങളുടെ അല്പ ബുദ്ധികൊണ്ടു ഗ്രഹിപ്പാൻ കഴിയാത്തതാണെങ്കിലും വേദപുസ്തകത്തിന്റെ പഠനത്തിന്മേൽ ആശ്രയിച്ചുകൊണ്ടും റൂഹാതമ്പുരാനിൽ തന്നെ ലയിച്ചുകൊണ്ടും അല്പമായി പറയുവാൻ തുടങ്ങുന്ന.

വ്യാകരണശാസ്ത്രപ്രകാരം ‘സമാസം’ (കൂട്ടിച്ചേർപ്പ്) എന്ന പറഞ്ഞാൽ ഒന്നിലധികം പദങ്ങൾ കൂട്ടിച്ചേർന്നുണ്ടാകുന്ന ഒരു വാക്കു എന്നർത്ഥമാകുന്ന. ആ പദങ്ങളെ വേർതിരിക്കുന്നതാണെങ്കിൽ ആ സമാസ നാമത്തിന്റെ അർത്ഥം ഉണ്ടാകുന്നതല്ല. അതിനാൽ സമാസം അപൂർണ്ണതയെ കാണിക്കുന്ന. ഇപ്രകാരംതന്നെ എല്ലാ സമാസിത വസ്തുക്കളും അപൂർണ്ണതയെ കാണിക്കുന്ന.

ദൈവത്തിന്റെ ലക്ഷണങ്ങളിൽ ഒന്ന ‘അഖണ്ഡൻ’ എന്നതാകുന്ന. ഭാഗങ്ങൾ ഇല്ലാത്തതായ വസ്തു അഖണ്ഡമായതു എന്ന വിളിക്കപ്പെടുന്ന. ഭാഗങ്ങൾ ഉള്ളതു സമാസം എന്ന മുൻ വിവരിച്ചുവല്ലൊ. മനുഷ്യൻ ആത്മാവും ശരീരവും കൂടിയ ഒരു സമാസിത വസ്തുവാകുന്ന. ലൌകികവസ്തുക്കളിൽ ഏതിനെ പരിശോധിച്ചാലും സമാസം ഉള്ളതായി കാണാം. ഈ വക സമാസങ്ങളെ ‘ഭൌതികസമാസം’ എന്ന വ്യവഹരിക്കപ്പെടുന്ന. അരൂപികളായ ദൈവദൂതന്മാർക്കു മേൽ പറഞ്ഞ ഭൌതിക സമാസം ഇല്ലാത്തതിനാൽ അവർ സകല ജഡവസ്തുക്കളെക്കാൾ ഉത്തമരാകുന്ന. എങ്കിലും അവരിൽ ‘അതിഭൌതിക സമാസം’ ഉണ്ടു. ഇതു അവരിലുള്ള കാതലിന്റെയും ഭാവ (ഉള്ളാഴ്മ)ത്തിന്റെയും സമാസവും കാതലിന്റെയും ആഗന്ധുകത്തിന്റെയും സമാസവും തന്നെയാണ. എന്നാൽ ദൈവത്തിൻ ഭൌതികമായൊ അതിഭൌതികമായൊ യാതൊരുവക സമാസവും ഇല്ല. തന്നിൽ ആഗന്ധുകങ്ങൾ ഇല്ല. തന്റെ കാതലും ഭാവവും സകല ഗുണലക്ഷണങ്ങളും സാക്ഷാൽ വ്യത്യാസമില്ലാത്തവയാണ്.

ദൈവത്തിന്റെ അനുഗ്രഹം നീതിയെന്നും ജ്ഞാനം തന്റെ ഭാവമെന്നും കാതലെന്നും മറ്റും ശരിയായിട്ടു പറയാം. ഇതിനാൽ ദൈവത്തിന്റെ ലക്ഷണങ്ങൾ സകലവും തന്റെ ഭാവംതന്നെയും സാക്ഷാൽ വ്യത്യാസമില്ലാത്തവയാണ. തന്നിൽ അപൂർണ്ണതയെ പ്രദർശിപ്പിക്കുന്ന യാതൊരുവക സമാസവും ഇല്ലാത്തതും ഉണ്ടാകുവാൻ പാടില്ലാത്തതും ആകുന്ന. താൻ സ്വയംഭൂവായിരിക്കുന്നതുപോലെ, യാതൊരുവക സമാസവും ഇല്ലാത്തവനും അഖണ്ഡനും ആകുന്ന.

ദൈവം ഏകനാകുന്ന. ദൈവത്തിൽ തമ്മിൽ വെവ്വേറായിരിക്കുന്ന മൂന്ന ആളുകൾ ഉണ്ടു. ഈ ആളുകൾ ബാവാ (പിതാവു), പുത്രൻ, വിശുദ്ധ റൂഹാ (പരിശുദ്ധാത്മാവു) എന്ന വിളിക്കപ്പെടുന്ന. ബാവാ ദൈവം. പുത്രൻ ദൈവം. റൂഹാദക്കുദിശാ ദൈവം. എങ്കിലും മൂവർക്കും ഒരു കാതൽ മാത്രമെ ഉള്ളതിനാൽ ഒരു ദൈവമെ ഉള്ളു. മൂവർക്കും ശക്തിയും ജ്ഞാനവും മഹത്വവും സമമായിരിക്കുന്ന. ബാവാ നിത്യൻ. പുത്രൻ നിത്യൻ. റൂഹാദക്കുദിശാ നിത്യൻ. പുത്രൻ ബാവായിൽനിന്ന ജനിച്ചവനും (മസുമൂറ ൨: ൭. എബ്രായ ൧: ൫) സൃഷ്ടിയല്ലാത്തവനും, പിതാവിനോടു സമനും സകലത്തിന്റെയും നിർമ്മിതാവും മനുഷ്യരക്ഷയ്ക്കായി മനുഷ്യാവതാരം ചെയ്തു കുരിശിൽ തൂങ്ങി മരിച്ചു മൂന്നാം നാൾ ഉയിർത്തവനും പിതാവിന്റെ വലത്തുഭാഗത്തു ഇരിക്കുന്നവനുമാകുന്ന.

റൂഹാദക്കുദിശാ ബാവായിൽനിന്ന പുറപ്പെടുന്ന. “പിതാവിൽനിന്ന ഞാനപേക്ഷിക്കും മറെറാരു പാറക്ലീത്തായെ അവൻ നിങ്ങൾക്കു തരും” യോഹന്നാൻ ൧൪: ൧൬ “എന്റെ നാമത്തിൽ പിതാവു അയക്കുന്ന ആശ്വാസപ്രദൻ നിങ്ങളെ പഠിപ്പിക്കും”. യോഹന്നാൻ ൧൪: ൨൬. “പിതാവിൽ നിന്ന ഞാനയക്കുന്നതും പിതാവിൽനിന്ന പുറപ്പെടുന്നതുമായ സത്യാത്മാവായ ആശ്വാസപ്രദൻ എന്നെക്കുറിച്ചു നിങ്ങളെ പഠിപ്പിക്കും” യോഹന്നാൻ ൧൫: ൨൬. ഈ വാക്യങ്ങളിൽ, യേശു

തന്നെ പറയുന്നതു റൂഹാദക്കുദിശാ ബാവായിൽ നിന്നു പുറപ്പെടുന്നു എന്നാകുന്നു. അതെ ഇതുതന്നെയാണല്ലോ നമ്മുടെ വിശ്വാസവും. ആദ്യ ക്രിസ്ത്യാനികളുടെ വിശ്വാസവും കുസ്തന്തീനോപ്പോലീസിലെ ശുദ്ധ സുന്നഹദോസിന്റെ നിശ്ചയവും ഇതുതന്നെ. ഇതു സത്യവും വേദപുസ്തകത്തിനു അനുസരണയും ആണെന്നു പ്രഥമദൃഷ്ടിയിൽ തെളിവാകുന്നു. പുത്രനിൽനിന്നുംകൂടെ പുറപ്പെടുന്നു എന്നുള്ള ഇടത്തൂട്ടിനെ പടിഞ്ഞാറെ സഭ ഇടക്കാലത്തു കൂട്ടിച്ചേർത്തു. ഈ ഇടത്തൂട്ടിനെ ഗലാത്തി ൫. ൨൨നോടു കൂട്ടിനോക്കുക.

രക്ഷയെ ബാധിക്കുന്നതായ ഈ വിശ്വാസത്തെ പടിഞ്ഞാറെ സഭ തിരുത്തി ഇടത്തൂട്ടിനെ കൂട്ടിച്ചേർത്തു സുറിയാനിക്കാർ സത്യവിശ്വാസത്തെ പാലിച്ചുകൊണ്ടു പോരുന്നു. റൂഹാദക്കുദിശാ പിതാവിനോടും പുത്രനോടുംകൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനാകുന്നു. താൻ ജീവനും ശുദ്ധതയുമുള്ളവനും നിബ്യന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരിച്ചവനും ആകുന്നു.

൧ ഠ ൧

---

## ഇനിക്കു സ്വർഗ്ഗം ലഭിച്ചതു.

നേരം വെളുത്തു ഞാൻ പതിവുപോലെ കാപ്പി കുടിയും കഴിഞ്ഞു ഒരു വേദപുസ്തകം എടുത്തു ഏതാനും വാക്യങ്ങൾ വായിച്ചു, അതവിടെ മേശമേൽ വച്ചശേഷം വേറൊരുപുസ്തകം എടുക്കുന്നതിനായി അകത്തു കടന്നു പുസ്തകം എടുത്തുകൊണ്ടിരിക്കുമ്പോൾ "ഹെ സാർ പടി തുറക്കു" എന്നു ആരൊ പടിപ്പുരയ്ക്കൽ നിന്നുകൊണ്ടു ഉച്ചത്തിൽ വിളിച്ചുപറയുന്നതായി കേട്ടു. ഉടനെ ഞാൻ എന്റെ ഭൃത്യനെ വിളിച്ചു വേഗത്തിൽ പടി തുറന്നുകൊടുക്കുന്നതിനായി പറഞ്ഞയച്ചു. ഞാൻ പുസ്തകവും എടുത്തു വെളിയിലേക്കു വന്നപ്പോൾ കറുത്തു തടിച്ചു അതിഗംഭീരനായ ഒരു മനുഷ്യൻ ഞാൻ മുമ്പു ഇരുന്നിരുന്ന കസാലമേൽ പിടിച്ചുകൊണ്ടു നില്ക്കുന്നതിനെ ഞാൻകണ്ടു. ഇദ്ദേഹത്തെ കണ്ടുടനെതന്നെ ഞാൻ വല്ലാതെ ഒന്നു ഭയപ്പെട്ടുപോയി എങ്കിലും പടിപ്പുരയ്ക്കൽ വിളിച്ച ആളിനെപ്പറ്റി ഓർത്തപ്പോൾ ഇയാളെപ്പറ്റി എന്നിൽ ഉദിച്ച ഭയവും സംശയവും എല്ലാം നാടുകടന്നു കഴിഞ്ഞു. പിന്നീടു ഞാൻ അയാളെ വിളിച്ചു ഒരു കസാലമേൽ ഇരുത്തി അതിനു അരികിൽ തന്നെ ഒരു കസാലമേൽ ഞാനും ഇരുന്നു. അപ്പോൾ എന്റെ വേദവായനയെയും മറ്റും പറ്റി അദ്ദേഹം പ്രശംസിച്ചു പറഞ്ഞതിനെയും ഞാൻ അതിനു മറുപടി പറഞ്ഞതിനേയും മറ്റും അറിയുന്നതു എന്റെ വായനക്കാർക്കു രസകരമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നതിനാൽ അവയെ താഴെ ചേർക്കുന്നു.

അയാൾ. എന്താ സാർ നിങ്ങൾ കാലത്തു തന്നെ വായിച്ച പുസ്തകം: കൊള്ളാം കൊള്ളാം ഇതു വേദപുസ്തകമാണല്ലോ നിങ്ങൾക്കു ഈ പുസ്തകം ദിവസംതോറും വായിക്കുവാൻ താല്പര്യമുണ്ടെന്നു നിങ്ങളുടെ പ്രവൃത്തിതന്നെ എന്നെ നല്ലതിൻവണ്ണം മനസ്സിലാക്കുന്നുണ്ടു. ലോകത്തിൽ ഇപ്രകാരമുള്ള കുറെ ആളുകൾ ഉണ്ടായിരുന്നു എങ്കിൽ സർവ്വലോക നിയന്താവായിരിക്കുന്ന ജഗദീശ്വരൻ എത്രമാത്രം സന്തോഷിക്കുമായിരുന്നു. ഠരം ദുഷ്ടരായ മനുഷ്യരെ സൃഷ്ടിച്ചതിനാൽ തനിക്കുള്ള അപാരമായ വ്യസനം എത്ര പണ്ടുതന്നെ നീങ്ങിപ്പോകുമായിരുന്നു. ആകാശത്തിലെ പക്ഷികൾക്കു വസിക്കുന്നതിനു കൂടുകളും മരപ്പട്ടികൾക്കു വസിക്കുന്നതിനു പൊത്തുകോപ്പുകളും ഉള്ളതുപോലെതന്നെ മനുഷ്യന്റെ പുത്രനു തല ചായിക്കുന്നതിനും അഥവാ വസിക്കുന്നതിനുതന്നെയും എത്രമാത്രം മനുഷ്യഹൃദയങ്ങൾ ലോകത്തിൽ ഉണ്ടാകുമായിരുന്നു. അനുതാപത്തിന്റെ സൽഫലത്തെ പുറപ്പെടുവിക്കുന്ന വൻവൃക്ഷങ്ങൾ എത്ര എണ്ണം ഇന്നീ നിസ്സാരലോകത്തിൽ വളരുമായിരുന്നു. "മനുഷ്യനു അവശ്യാവശ്യങ്ങളായ സകല ആവശ്യങ്ങളും നിറവേറ്റിതരുവാൻ ദൈവത്തിനു ശക്തിയുണ്ടെന്നു" വിശ്വസിക്കുന്നവരും ഇന്നു ലോകത്തിൽ എത്രപേർ ഉണ്ടാകുമായിരുന്നു. എന്നിങ്ങനെ നിങ്ങളുടെ സൽപ്രവൃത്തിയിൽനിന്നു ഉത്ഭൂതമാകാവുന്ന സൽഗുണങ്ങളെപ്പറ്റി വിചാരിക്കുന്തോറും എന്റെ മനസ്സ് വളരെ വളരെ സന്തോ

ഷിക്കുന്നു. അതെ ഞാൻ സന്തോഷാബ്ധിയിൽ മുഴുകിവശായി എന്നുതന്നെ പറഞ്ഞാൽപോലും ഏറെ അതിശയോക്തി ഉണ്ടാകുമെന്നു തോന്നുന്നില്ല. നിങ്ങൾ ഇപ്പോൾ വായിക്കുന്നതിനായി അകത്തുനിന്നു എടുത്തുകൊണ്ടുവന്ന പുസ്തകം ഏതാണു നോക്കട്ടെ. (അയാൾ എന്റെ കൈവശം ഇരുന്നിരുന്ന പുസ്തകം എടുത്തു. നന്നാ പ്രയാസത്തോടുകൂടി അതിന്റെ പേർ വായിച്ചശേഷം) ഇതും ജീവങ്കലേക്കു വഴി നടത്തുന്നതുതന്നെ. "പരിശുദ്ധ സഹോദരന്മാരുടെ ചരിത്രങ്ങൾ" അടങ്ങിയ ഈ പുസ്തകവും ലോകരുടെ ജ്ഞാനത്തെ അമിതമായി വൎദ്ധിപ്പിക്കുന്നതും അതിൻപ്രകാരം നമ്മുടെ ജീവിതത്തെ നയിപ്പിക്കുവാൻ ഉത്സാഹിപ്പിക്കുന്നതുമാകുന്നു എന്നുള്ള കാൎയ്യത്തിൽ ദ്വിപക്ഷമുണ്ടാകുവാൻ നിവൃത്തിയില്ല. "ഹാ! നിങ്ങളുടെ മനസ്സു എത്രയൊ പരിശുദ്ധമായിരിക്കുന്നു എന്നു നിങ്ങൾക്കു തന്നത്താൻ തോന്നിപ്പോകുന്നു. ഇപ്പോൾ ഇപ്രകാരം ചെയ്യണമെന്നു നിങ്ങളെ നിൎബ്ബന്ധിക്കുവാൻ ആരും ഇല്ലാതിരിക്കുന്ന സ്ഥിതിക്കു നിങ്ങൾ ഏവംവിധങ്ങളായ സൽപ്രവൃത്തികൾ ചെയ്യുന്നതു നിങ്ങളുടെ ഹൃദയത്തിന്റെ പരിശുദ്ധതയിൽ നിന്നല്ലാതെ മറ്റെന്തിൽ നിന്നാണു എന്നുവേണം ഞാൻ ഊഹിക്കുവാൻ അതിനാൽ നിങ്ങൾ നിശ്ചയമായും ഒരു പരിശുദ്ധൻ ആണു എന്നുള്ള കാൎയ്യത്തിൽ എന്റെ മനസ്സു ബലമായി വാദിക്കുന്നു. വിശിഷ്യാ ഇന്നലെ ഞാൻ ഈ വഴിയിൽകൂടി ആററിലേക്കു പോകുന്ന സമയം ഒരാളെപററി ചിലരെല്ലാം വളരെ വളരെ സ്തുതിച്ചുപറയുന്നതിനെ ഞാൻ കേട്ടുതിരക്കിയപ്പോൾ ആ ആൾ നിങ്ങളാണു എന്നും നിങ്ങൾ ഇവിടെ പഠിക്കുവാൻ വന്നു താമസിക്കുകയാണു എന്നും എനിക്കു മനസ്സിലായി. നിങ്ങൾ ദൈവത്തിന്റെ ഒരു സാക്ഷാൽ പുത്രനായി തീൎന്നിരിക്കുന്നു എങ്കിൽ അതു തനിക്കു എത്രമേൽ സന്തോഷകരമായിരിക്കുമെന്നു ആലോചിച്ചുനോക്കുക.

ഞാൻ:- ദിവസംതോറും "വേദപുസ്തക"ത്തിന്റെയും "സഹോദരന്മാരുടെ ചരിത്ര"ത്തിന്റെയും ഏതാനും ഭാഗങ്ങൾ വായിക്കുക സഹജമാണു. എന്നാൽ അവ ഏവംവിധങ്ങളായ പ്രശംസകൾക്കു അൎഹതയുള്ളതാണു എന്നു ഞാൻ ലേശംപോലും വിചാരിക്കുന്നില്ല. നിങ്ങൾ ഒരു മുഖസ്തുതിക്കാരനാണെന്നു പറയുവാൻ എനിക്കു ധൈൎയ്യം വരുന്നില്ലെങ്കിലും നിങ്ങൾ ഇപ്പോൾ പറഞ്ഞതായ സ്തുതികൾ എല്ലാം തന്നെ മുഖസ്തുതിയുടെ അധികാരാതൃത്തിയെ കവിഞ്ഞു കാൽ വച്ചിട്ടുണ്ടെന്നാണു എനിക്കു തോന്നുന്നതു. എന്നെ ഇപ്പോൾ ഈ വക പുസ്തകങ്ങൾ പതിവായി വായിക്കുന്ന കാൎയ്യത്തിൽ നിൎബ്ബന്ധിക്കുവാൻ ആരും ഇല്ലെന്നുള്ളതും വാസ്തവംതന്നെ. പക്ഷെ എന്റെ ഗൃഹത്തിൽവെച്ചു എന്റെ പിതാവിന്റെ നിൎബ്ബന്ധം ഒന്നുകൊണ്ടു മാത്രമാണു ഞാൻ ഇപ്രകാരം ശീലിക്കുന്നതിനു ഇടയായതു എന്നു പറയുന്നതിൽ വലിയ വിരോധമുണ്ടെന്നു തോന്നുന്നില്ല. അങ്ങിനെ എന്റെ പിതാവിന്റെ കഠിനമായ നിൎബ്ബന്ധത്താൽ ഇപ്രകാരം ശീലിക്കുന്നതിനിടയായ ഞാൻ ഈ പ്രവൃത്തികൊണ്ടു വല്ലതും നന്മ ചെയ്യുന്നുണ്ടെങ്കിൽതന്നെയും അതിന്റെ പ്രശംസയെ അവകാശിക്കുവാൻ ഞാൻ ഒരു പ്രകാരത്തിലും യോഗ്യനല്ല എന്നുള്ളതു നിശ്ചയംതന്നെ. എന്നെ പററി ഇന്നലെ ആരൊ വഴിയിൽവെച്ചു സ്തുതിച്ചുപറയുന്നതിനെ നിങ്ങൾ കേട്ടു എന്നു പറയുന്നതു ഏറെക്കുറെ വാസ്തവമായിരിക്കാം എങ്കിലും അവരുടെ പ്രകടനത്തിൽ വിശ്വസിക്കത്തക്ക വാസ്തവങ്ങൾ ഉണ്ടൊ എന്നുള്ള കാൎയ്യം മിക്കവാറും സംശയഗ്രസ്തമത്രെ. ഏതെല്ലാംപ്രകാരത്തിൽ ആലോചിക്കുന്നതായാലും നിങ്ങളുടെ സ്തുതികൾക്കു ഞാൻ യോഗ്യനല്ല. നിങ്ങൾ എവിടുത്തുകാരനാണു, എന്താണു ജോലി, പേരെന്താണു എവിടെനിന്നു വരുന്നു, എവിടേക്കു പോകുന്നു എന്നുംമററുമുള്ള വിവരങ്ങൾ അറിയുന്നതിനു എനിക്കു വളരെ വളരെ താല്പൎയ്യമുണ്ടു നിങ്ങൾ ദയവുചെയ്തു അവയെല്ലാം വിവരിച്ചു പറഞ്ഞുതരുമെങ്കിൽ ഞാൻ കൃതാൎത്ഥനായി.

അയാൾ:- ഞാൻ തിരുവനന്തപുരത്തുകാരനാണു, എനിക്കിപ്പോൾ ക്രിസ്തുമതപ്രസംഗമല്ലാതെ മറെറാരു ജോലിയുമില്ല. എന്റെ പേരു സാമൎത്ഥ്യവാൻ എന്നാണു, ഞാനൊരു ബ്രാഹ്മണനായിരുന്നു എങ്കിലും രണ്ടു കൊല്ലമായിട്ടു ക്രിസ്തുമതം അവലംബിച്ചിരിക്കയാണു ക്രിസ്തുമതം രക്ഷയ്ക്കുപയുക്തമായ ഏകവഴിയാണു എന്നു എനിക്കു പൂൎണ്ണവിശ്വാസമുണ്ടു. ഞാനിപ്പോൾ മദ്രാസിന്നരികെയുള്ള സെൻറുതോമസ് മൌണ്ടിൽ പോകയാണു അവിടെവെച്ചു എൻ കൂട്ടാളികളുടെ ഒരു യോഗം

കൂടപ്പെടുന്നതാണ്, അന്നേദിവസം അവിടെ കൂടപ്പെടുന്ന സകലമാനപേൎക്കും സ്വൎഗ്ഗം നൽകുന്നതാണ് എന്നു ഒരു സ്വപ്നത്തിൽ കൎത്താവു എന്നോടു വാഗ്ദാനം ചെയ്തിട്ടുണ്ടു. അന്നേദിവസം അവിടെവെച്ചു കൂടുവാനിരിക്കുന്ന യോഗത്തിൽ ഹാജരായികൊള്ളാമെന്നു വാഗ്ദത്തം ചെയ്തിട്ടുള്ള പേരുകളാണ് ഇതു (എന്നു പറഞ്ഞു അദ്ദേഹം ഒരു വലിയ പുസ്തകം എടുത്തു എന്നെ കാണിച്ചതിൽ പല പല യോഗ്യന്മാരുടേതായി ഏകദേശം ഒരു അയ്യായിരം പേരുകളോളം ഞാൻ കണ്ടു. മിക്കവരും എന്റെ അറിവിൽ പെട്ടിട്ടുള്ളവരാണ്. പരമയോഗ്യന്മാർ) നിങ്ങളും കൂടിവരുമെന്നു ഞാൻ വിശ്വസിക്കുന്നു.

ഞാ:- നിശ്ചയമായിട്ടും എന്നാണ് യോഗം കൂടുന്നതു.

അയാ:- ഈ വരുന്ന ഒക്ടോബർ പത്താം തീയതി.

ഞാ:- കൊള്ളാം നിശ്ചയമായും ഞാൻ അവിടെ വരുന്നതാണ്.

ഇങ്ങിനെ ഞങ്ങൾ രണ്ടുപേരുംകൂടി കുറെ നേരം സംസാരിച്ചശേഷം അദ്ദേഹം ഇറങ്ങി പോകയും ചെയ്തു. ഒക്ടോബർ പത്താംനു- ഒരു സ്കൂൾദിവസമാണ് എന്നുള്ള കാൎയ്യം ഞാൻ ഓൎത്തതെ ഇല്ല. സെപ്റ്റംബർ ഇരുപത്തഞ്ചാംനു-യായപ്പോൾ എനിക്കു സംഘത്തെപറ്റി നല്ല ഓൎമ്മ വന്നു. അന്നുമുതൽ സാമാനങ്ങൾ ഒരുക്കുവാൻ ആരംഭിച്ചു. രണ്ടായിരം രൂപാ വിലയുള്ള ഒരു വാച്ചും ഇരുപത്തഞ്ചു പവൻകൊണ്ടുള്ള ഒരു ചെയിനും ആറിൽചില്വാനം പവൻകൊണ്ടു തീൎത്ത ഒരു സ്വൎണ്ണവടിയും പത്തു പവൻകൊണ്ടുള്ള ഒരു അരഞ്ഞാണവും ഈരണ്ടു പവൻവീതമുള്ള രണ്ടു മോതിരങ്ങളും നാലു പവൻകൊണ്ടുള്ള ഷൎട്ട്ബട്ടൺസും അഞ്ചു പവൻകൊണ്ടുള്ള കോട്ടുബട്ടൺസും ഇങ്ങിനെ ഏകദേശം നാലായിരത്തി നാനൂറോളം രൂപാ വില വരുന്ന സാമാനങ്ങളും വേറെ പലവിധങ്ങളായ സൂട്ടുകളുമെല്ലാം ഞാൻ പത്തു ദിവസംകൊണ്ടു തയാറാക്കികഴിഞ്ഞു. അങ്ങിനെ ഈ സാമാനങ്ങളെല്ലാം തയാറാക്കുന്നതിനുവേണ്ടി ഞാൻ പെട്ട പാടു എനിക്കും ദൈവത്തിനും അല്ലാതെ മററാൎക്കും അറിഞ്ഞുകൂടാ. ഇങ്ങിനെ സാമാനങ്ങളെല്ലാം ഒരുക്കികഴിഞ്ഞു. ഒക്ടോബർ ഏഴാംനു-യാണ് പത്താംനു- സ്കൂൾദിവസമാണെന്നു ഞാൻ ഓൎത്തതു. മോക്ഷം ലഭിക്കാൻ പോകാതിരിക്കുന്നതു എങ്ങിനെ 'ഇല്ല' മോക്ഷം ലഭിച്ചാൽ പിന്നെ സ്കൂൾ എന്തിനാണു. അഥവാ മോക്ഷം ലഭിച്ചില്ലെങ്കിൽ ഞാൻ എന്തു ചെയ്യും എന്നിങ്ങിനെ പല വികാരങ്ങളും ആ സമയം എന്റെ മനസ്സിൽകൂടി കടന്നുപോയി. എന്തിനേറെ പറയുന്നു ഹെഡ്മാസ്റ്ററുടെ അടുക്കൽ ചെന്നു അവധി വാങ്ങിക്കാം എന്നുറച്ചു ഞാൻ അങ്ങോട്ടേക്കു നടന്നു. അവിടെ ചെന്നപ്പോൾ ഹെഡ്മാസ്റ്റർ ധൃതിയായിട്ടു എന്തൊ ജോലി ചെയ്തുകൊണ്ടിരിക്കയായിരുന്നു അദ്ദേഹത്തിന്റെ ജോലികൾ കഴിഞ്ഞശേഷം ഞാൻ ഒന്നാം ക്ലാസിൽ ഒരു ഗുഡ്മോർണിങ്ങു കൊടുത്തുംവച്ചു അകത്തേക്കു പ്രവേശിച്ചു അദ്ദേഹത്തോടു ഞാൻ അവധി ചോദിച്ചപ്പോൾ എന്തു കാൎയ്യമായിട്ടാണ് ഇപ്പോൾ അവധി ആവശ്യപ്പെടുന്നതു എന്നു അദ്ദേഹം എന്നോടു ചോദിച്ചതിനു മറുപടി പറയുവാൻ ഞാൻ വല്ലാതെ വിഷമിച്ചു വശായി. സ്വൎഗ്ഗം ലഭിക്കുവാൻ പോകുന്നു എന്നു പറഞ്ഞാൽ അദ്ദേഹം കാൎയ്യമറിയാതെ കണ്ടു എന്നെ ആക്ഷേപിച്ചെങ്കിലൊ, കള്ളം ഒരിക്കലും പറഞ്ഞുകൂടാ പോരെങ്കിൽ ഞാനിപ്പോൾ സ്വൎഗ്ഗം ലഭിക്കുവാൻ പോകയുമല്ലെ. എന്നിങ്ങനെ വിചാരിച്ചു ഒന്നു വിഷമിച്ചെങ്കിലും അവസാനത്തിൽ അദ്ദേഹത്തെ ഉള്ള സത്യമെല്ലാം പറഞ്ഞുകേൾപ്പിച്ചു അദ്ദേഹം എന്നെ വളരെ ശകാരിച്ചതു കൂടാതെ അവധി തരികയില്ലെന്നും പറഞ്ഞു. അവധി തന്നില്ലെങ്കിലും പോകതന്നെ എന്നുറച്ചു ഞാൻ വീട്ടിലേക്കു തിരിച്ചു വീട്ടിൽ വന്നപ്പോൾ തപാൽ ശിപായി എഴുത്തുമായിട്ടു എന്നെ കാത്തുനില്ക്കുന്നു. അതു ഒരു അച്ചടിച്ച കാൎഡുമാത്രമായിരുന്നു. സ്വൎഗ്ഗം ലഭിക്കുവാനുള്ള യോഗത്തീയതി ദൈവാജ്ഞപ്രകാരം മാററി ഡിസംബർ ഇരുപതാം തീയതി ആക്കിയിരിക്കുന്നു എന്നായിരുന്നു അതിലെ താല്പൎയ്യം. ആലോചിച്ചപ്പോൾ ഡിസംബർ ഒന്നാം തീയതിമുതൽ ജനുവരി പതിനഞ്ചാം തീയതിവരെ അവധിയുമായിരുന്നു. എനിക്കു വളരെ സന്തോഷമായി. എങ്കിലും അന്നുമുതൽ ഡിസംബർ ഇരുപതാംതീയതിവരെ ഇതിൽ ഭ്രമിച്ചും മറ്റുള്ളവരുടെ ആക്ഷേപങ്ങളെ സഹിച്ചും ഞാൻ കഴിച്ചുകൂട്ടിയതു എങ്ങിനെയാണെന്നുള്ളതു വൎണ്ണിക്കുവാൻ പ്രയാസം. ഇതിൽ ഭ്രമിച്ചു

ണു കഴിച്ചുകൂട്ടിയതു. എങ്കിലും ദൈവകൃപയാൽ പരീക്ഷയിൽ ജയിക്കുവാൻ ഇട യായതു ഭാഗ്യംതന്നെ അല്ലെങ്കിൽ ബഹുമാനവും സ്വൎഗ്ഗവും ഒന്നും കിട്ടാതെ പോകു മായിരുന്നു. ഒക്ടോബർ എട്ടാം തീയതിമുതൽ ഡിസംബർ പതിനേഴാം തീയതി ഞാൻ മദ്രാസിലേക്കു തീവണ്ടി കയറുന്നതുവരെ മിക്കവരും എന്നെ "സ്വൎഗ്ഗം" "സ്വൎഗ്ഗം" എന്നായിരുന്നു വിളിച്ചുവന്നിരുന്നതു. അന്നെല്ലാം ഞാൻ വരുവാനുള്ള ഭാഗ്യത്തെ ഓൎത്തു സമാധാനപ്പെട്ടുകൊണ്ടിരുന്നു. എങ്കിലും എന്റെ സ്നേഹിതന്മാ രെല്ലാവരും എന്നെ ഇപ്പോഴും "സ്വൎഗ്ഗം" എന്നു വിളിക്കുന്നതു എനിക്കു ദുസ്സഹദുഃ ഖഹേതുവാണു. ദുൎല്ലഭം ചില അവസരങ്ങളിൽ ഞാൻ ചിലരെയെല്ലാം ഇതുനിമി ത്തം അടിച്ചിട്ടില്ലെന്നുമില്ല. അതു കിടക്കട്ടെ. ഡിസംബർ പതിനേഴാം തീയതി ഞാൻ വണ്ടി കയറി എന്റെ സാമാനങ്ങളെല്ലാം. (മുമ്പു വിവരിച്ചതുതന്നെ). എ ന്റെ കൈവശം ഉണ്ടായിരുന്നു എന്നുള്ളതു വിശേഷിച്ചു പറയേണമെന്നില്ലല്ലോ. എന്റെ കൂടെ ഞാൻ പോകുന്ന സ്ഥലത്തേക്കു പോകുന്നവരായ അനേകം ആളു കളും വണ്ടിയിൽ ഉണ്ടായിരുന്നു. പതിനെട്ടാംനു ഞങ്ങൾ മദ്രാസിൽ എത്തി. അ ന്നേദിവസം ചില സ്നേഹിതന്മാരൊരുമിച്ചു മദ്രാസിൽ താമസിച്ചശേഷം പത്തൊ മ്പതാംതീയതി ഉച്ചതിരിഞ്ഞു ഞങ്ങൾ സെൻറുതോമസു മൌണ്ടിലെത്തി. നാനാ ദിക്കുകളിൽനിന്നും അനേകായിരം ആളുകൾ അവിടെ വന്നു ചേൎന്നിരുന്നു. അന്നു അത്താഴവും ഇരുപതാം തീയതി പ്രാതലുംമറ്റും സാമൎത്ഥ്യവാൻതന്നെയാണു വഹി ച്ചതു. മണി ഒന്നടിച്ചു യോഗത്തിനായി കെട്ടി അലംകരിക്കപ്പെട്ടിരുന്ന വിശാല ഹോളിൽ എല്ലാവരും സന്നദ്ധരായി. ഏകദേശം ആറായിരം ആളുകൾ അവിടെ കൂടിയിരുന്നു അവരെല്ലാവരും എന്നെപ്പോലെയും അതിൽ വിശേഷമായ വിധ ത്തിലും ആഭരണവിഭൂഷിതരായിരുന്നു. നാലായിരത്തിൽ കുറഞ്ഞ തുക ആൎക്കും ഇല്ലെന്നു നിശ്ചയംതന്നെ. മണി രണ്ടടിച്ചു. നമ്മുടെ സാമൎത്ഥ്യവാൻ ഹാളിൽ പ്ര വേശിച്ചു, സഭ നിശ്ശബ്ദമായി. അദ്ദേഹം ഹാളിന്റെ കിഴക്കെ അറ്റത്തു കെട്ടി അലംകരിക്കപ്പെട്ടിരുന്ന പ്ലാറ്റുഫോറത്തിന്മേൽ ആസനസ്ഥനായി. ആദ്യമെത ന്നെ ഒരു ചെറിയ പ്രാൎത്ഥനയുടെശേഷം അദ്ദേഹം അന്നത്തെ യോഗത്തിന്റെ ഉദ്ദേശത്തെ സംബന്ധിച്ചു ഒരു വലിയ പ്രസംഗം പറഞ്ഞു. പ്രസ്തുതപ്രസംഗത്തി ന്റെ ഗാംഭീൎയ്യം ഹേതുവായിട്ടു സഭയാകപ്പാടെ ഉന്നിളകിവശായി. അമ്പൊ എ ന്തു യുക്തി എന്തു ഒഴുക്കു, എന്തു ശബ്ദം. ഹാ ആകപ്പാടെ ആ പ്രസംഗം കേട്ട പ്പോൾ സഭാംഗങ്ങൾ എല്ലാം ഉന്നിളകിവശായി എന്നുള്ളതിൽ ലേശംപോലും അതിശ യപ്പെടേണ്ടതില്ല. എന്തിനു പറയുന്നു പരമരസികനായ ഈ പ്രസംഗാനന്തരം അദ്ദേഹം മുട്ടുകുത്തി അത്യുച്ചത്തിൽ ഒരു ദീൎഘപ്രാൎത്ഥന കഴിച്ചു ഞങ്ങളെ എല്ലാവ രേയും ഇപ്പോൾതന്നെ സ്വൎഗ്ഗത്തിലേക്കു കരേറേണമെ എന്നായിരുന്നു പ്രാൎത്ഥ യുടെ ചുരുക്കം. അദ്ദേഹം പ്രാൎത്ഥന കഴിഞ്ഞു എഴുന്നേല്ക്കുന്നതുവരെ ഞാൻ ഇപ്പോ ൾതന്നെ സ്വൎഗ്ഗത്തിലേക്കു കരേറുമെന്നു ഓരോരുത്തരും പ്രതീക്ഷണം ചെയ്തുകൊ ണ്ടിരുന്നു. അവസാനത്തിൽ അദ്ദേഹം എഴുന്നേറ്റിരുന്നുകൊണ്ടു ഞങ്ങളോടു ഇപ്ര കാരം പറഞ്ഞു.

"പ്രിയരെ! നിങ്ങൾ എല്ലാവരും സൎവ്വാഭരണവിഭൂഷിതരായിട്ടു ഇവിടെ നി ല്ക്കുന്നതു ദൈവത്തിനു അത്ര ഇഷ്ടപ്പെടുന്നില്ല. ആകയാൽ നിങ്ങൾ അണിഞ്ഞിരി ക്കുന്ന സ്വൎണ്ണാഭരണങ്ങളെല്ലാം വസ്ത്രമൊഴിച്ചു മറ്റെല്ലാംതന്നെ അഴിച്ചുവെയ്ക്കുക" മോക്ഷം ലഭിക്കുവാനുള്ള അമിതാൎത്ഥിനിമിത്തം അവയെ ഞങ്ങളെല്ലാവരും ഒരു പതി നഞ്ചു മിനിററിനകം അനുഷ്ഠിച്ചുകഴിഞ്ഞു. ആ സമയം ഉണ്ടായ ആരവാരം അവ ൎണ്ണനീയമത്രെ. ആഭരണങ്ങളെല്ലാം സാമൎത്ഥ്യവാന്റെ ഭൃത്യന്മാർ അദ്ദേഹത്തിന്റെ മാളികയിലെക്കു കൊണ്ടുപോയതിനെ ഞാൻ നല്ലപോലെ കണ്ടു. അവയെല്ലാം അവർ എടുത്തു കൊണ്ടുപോയികഴിഞ്ഞപ്പോൾ അദ്ദേഹം വീണ്ടും പ്രാൎത്ഥനയ്ക്കായി ട്ടു ആരംഭിച്ചു. പ്രാൎത്ഥന കഴിഞ്ഞശേഷം അദ്ദേഹം ഇപ്രകാരം പറഞ്ഞു. "നിങ്ങ ൾ ആദ്യമെതന്നെ വലിയ ഡംഭോടുകൂടി വന്നതിനാൽ ദൈവം നിങ്ങളെ വെറു ത്തിരിക്കുന്നു. ഇനിയൊരവസരത്തിൽ ഞാനറിയിക്കാം അന്നുവന്നാൽ നിശ്ചയ മായും മോക്ഷം ലഭിക്കും" ഇതു കേട്ടു ഞങ്ങളെല്ലാവരും ദുഃഖപരവശരായി മടങ്ങി എന്നു സമഷ്ടിയായി പറയാമെങ്കിലും അന്നുണ്ടായ അലയും മുറയും അനിൎവ്വാച്യ ങ്ങളത്രെ. മദ്രാസിപട്ടണത്തിലുള്ള മഹാന്മാരുടെ ഔദാൎയ്യവിശേഷത്താൽ ഞാൻ

വളരെ കഷ്ടപ്പെട്ടു ഒരുവിധത്തിൽ വീട്ടിൽ വന്നെത്തി ജനുവരി പതിനഞ്ചാംതീയ്യതി സ്കൂളിൽ വന്നു. മട്രിക്കുലേഷൻ ക്ലാസ്സിൽ ചേൎന്ന പഠിത്വവും ആരംഭിച്ചു വിദ്വാൻകുട്ടിയുടെ തട്ടിപ്പും ഇതിനു സമമല്ലയൊ. തട്ടിപ്പുകാർ ഇനിമേലാൽ തട്ടിക്കാതിരിക്കുവാൻ സൎവ്വലോകനിയന്താവായിരിക്കുന്ന ജഗദീശ്വരൻ സഹായിക്കട്ടെ.

സി. സി. പി.

## ഒരു ലേഖനം.

(തുടൎച്ച)

സ്വല്പംവല്ലതും പഴക്കം പുസ്തകത്തിനു ഉണ്ടായാൽ അതുപ്രകാരം നടക്കയില്ല. ഇവൎക്കു വേദപുസ്തകത്തിലില്ലാത്ത ഒരു സംഗതിപോലും വേണ്ടാ. തന്റെ നാമത്തിൽ ഒന്നിലധികം പേർ എവിടെയുണ്ടൊ അവിടെ ദൈവം ഉണ്ടു. അല്ലാതെ, അതിനു പള്ളി വേണമെന്നും, പട്ടക്കാർ വേണമെന്നും ഒന്നും ഇല്ല. ചുരുക്കി പറഞ്ഞാൽ എല്ലാം സുവിശേഷമയം. മുഖം വടിപ്പിച്ചു ഭംഗിയാക്കിയിരിക്കണം. ഒരു ഷൎട്ടും, ഒരു സഞ്ചിയും കൂടെയുണ്ടെങ്കിൽ പൂൎണ്ണ ഭക്തൻ. ഈക്കൂട്ടർ എല്ലാം ഇരുപതു വയസ്സിൽകുറഞ്ഞിരിക്കും. എല്ലാം വിദ്വൽശിരോമണികൾതന്നെ. ഇവരിൽ ഒരുത്തൻ ഈ കഴിഞ്ഞ മിഡിൽസ്കൂൾ പരീക്ഷയിൽതന്നെ ജയിച്ചിട്ടുണ്ടു. പോരെ, അദ്ദേഹത്തിന്റെ പ്രസംഗം കേട്ടാൽ, ബക്കു, ഫോക്സ്, മുതലായ ആംഗ്ലീയ പ്രാസംഗികന്മാരെ കുറിച്ചുള്ള ബഹുമാനം അസ്തമിച്ചുപോകും. ഇവർ ആരോടും തൎക്കിക്കും. ഈ കാലത്തു ഓരോ മഹാന്മാർ ഓരോ വിദ്യകൾ കണ്ടുപിടിച്ചു വരുന്നതുപോലെ ഈ കൂട്ടർ ഇപ്പോൾ കണ്ടുപിടിച്ചിരിക്കുന്നതു യാക്കോബായക്കാൎക്കു തലച്ചോറില്ലെന്നാണു. ഇതു വിശ്വസിക്കാൻ ഇവർ ഐകകണ്ഠ്യേന ഈ അഭിപ്രായം പുറപ്പെടുവിച്ചിരിക്കുന്നതുതന്നെ ഒരു നല്ല കാരണമാണു. ഇതുവിശ്വസിക്കാൻ വേറെ ഒരു കാൎയ്യം ഈ അഭിപ്രായക്കാർ എല്ലാം നല്ല ചുമട്ടുകാരാണു. യാക്കൊബായക്കാരിലുള്ള മഹാന്മാരുടെ തലച്ചോറിന്റെ വേലയും മേൽ പറഞ്ഞ അഭിപ്രായക്കാരുടെ തലച്ചോറിന്റെ വേലയുംകൂടെ നോക്കിയാൽ, ചുമട്ടുകാരുടെ തലകൊണ്ടുള്ള വേല എത്രയൊ കഠിനം. തലകൊണ്ടു വേലയെടുക്കാൻ പാടില്ലാത്തതു തലച്ചോറിന്റെ കുറവെന്നായിരിക്കും ഈ മഹാന്മാർ വിചാരിച്ചിരിക്കുന്നതു. ഏതായാലും അതു സ്വീകരിക്കേണ്ടിയ ഒരു സംഗതിയാണു.

ചുരുക്കി പറകയാണെങ്കിൽ ഇവർ വഞ്ചനകൊണ്ടു നിറഞ്ഞും, അധികപ്രസംഗത്തിൽ മുഴുകിയും, പൊട്ടയുക്തികൾ സംസാരിച്ചും, യാക്കോബായക്കാരെയന്നല്ല അന്യസമുദായങ്ങളെ ചീത്ത പറഞ്ഞും ഭക്തന്മാരിൽ ഞാൻ മുമ്പൻ, ഞാൻ മുമ്പൻ എന്നു കാണികൾക്കു തോന്നാൻ അവരവൎക്കു കഴിയുന്നടത്തോളം മുഖം കൊണ്ടു ഗോഷ്ടികൾ കാണിച്ചും ദൈവത്തിനു മനസ്സിലാകാൻ പാടില്ലാ എന്നു കാഴ്ചക്കാൎക്കു തോന്നിപ്പോകത്തക്കവിധത്തിലുള്ള പ്രാൎത്ഥനയും നല്ല സ്വരം ഉണ്ടെങ്കിൽ അതു ഉപേക്ഷിച്ചിട്ടു ഒരുതരം അലറിയ സ്വരത്തിലുള്ള പാട്ടും, ഭക്തന്മാരായ മേല്പട്ടക്കാരുടെ മേൽ ഓരോ കുറ്റങ്ങൾ ആരോപിച്ചും, അവസാന നാളിനെ വിചാരിക്കാതെ ഇതാ ദൈവസന്നിധിയിൽ ഭയങ്കരാവസ്ഥയെ പ്രാപിച്ചിരിക്കുന്നു.

ഇനിയും വേറെ ഒരു കൂട്ടർ ഉള്ളതു, സാക്ഷാൽ മെത്രാൻകക്ഷിക്കാരാണു. ഇവൎക്കു പള്ളിയും മെത്രാച്ചനും ഒക്കെ വേണമെന്നുണ്ടു. ഇവരിൽ ഇപ്പൊഴുള്ള പ്രധാനി കുറെ മുമ്പുവരെ ബാവാകക്ഷിയായിരുന്നു. "കനകംമൂലം, കാമിനിമൂലം" അല്ലെ ലോകത്തിലെ സകല മാററങ്ങൾക്കും കാരണം. നമ്മുടെ കൎത്താവിനെ ഒററിക്കൊടുത്തതു കനകംമൂലമല്ലെ, എന്നാൽ തന്റെ സത്യസഭയെ പീഡിപ്പിക്കുന്നവരായി ഇവർ തീൎന്നതു കാമിനിമൂലമാണു. ഇതിനെ കുറിച്ചു മാരാമണ്ണെ പെണ്ണെന്നും ചില പെൺകോന്തന്മാരെന്നും മററും മുമ്പു ഒരു പത്രികയിൽ പറഞ്ഞിരുന്നില്ലെ. അവർതന്നെ ഇതു. കമിനിമാരുടെ ഒരുതരം "ലെക്ച്ചർ" മൂലം മെത്രാൻ വേണമെന്നും, അതിനു അവരുടെ കക്ഷി വേണമെന്നും, അതിൽ കുറെ അധികാരം നടത്തി ബാവാകക്ഷിക്കാരെ കാണിക്കുന്നതിനു "രണ്ടു പെണ്ണുങ്ങളെ കെട്ടിച്ചുതന്നി

ട്ടുണ്ടു എഴുന്നെള്ളുമൊ ഇല്ലയൊ എന്നു നോക്കട്ടെ" എന്നും മററും ചില ഡംഭു പറഞ്ഞും തനിക്കു ഒരുതരത്തിലും ഒരു കീത്തിക്കും ഓഹരിയില്ലല്ലൊ എന്നുള്ള മനസ്സാപംകൊണ്ടും മററുചിലരുടെ വിജയം കൊണ്ടുള്ള അസൂയകൊണ്ടും, കല്ക്കത്താ ബീ. എൽ. സാരമില്ലന്നും, ബാരിസ്റ്റർ ആകാൻ ശീമയിൽ മൂന്നുവഷം താമസിച്ചാൽ മാത്രം മതിയെന്നും, എം. ആർ. എ. എസ്സ്. എന്ന സ്ഥാനത്തിനു പവൻ കൊടുത്താൽ മതിയെന്നും മററും പറഞ്ഞുകൊണ്ടു നടക്കയും ഇപ്രകാരം ഉള്ളവരെ ക്രമത്തിലധികം ആചരിക്കുന്നല്ലൊ എന്നുള്ള ജ്വലതാപംകൊണ്ടും, എന്നാൽ മക്കളെ ഗുണദോഷിക്കുന്നതു ഫലമില്ലാത്ത ഒന്നാണെന്നു കരുതി മക്കൾക്കു അനുകൂലമായി ഭാവിച്ചും, ആൾശേഷിയുണ്ടെന്നു അറിയുന്നതിനൊ സാധുവായ ഒരു മാപ്പളകൊച്ചനെ പിടിച്ചുകൊടുത്തു, തന്റെ കന്നാലിക്കാരൻ ഈഴവകിടാത്തനെകൊണ്ടു ഇടിപ്പിച്ചു പ്രസിദ്ധി സമ്പാദിച്ചും, കള്ളസത്യം കൊണ്ടു ശോഭിച്ചുമിരിക്കുന്ന ഒരുത്തനാണ. നമ്മുടെ മെത്രാൻകക്ഷിത്തലവന്റെ ഒരു സ്വഭാവം മനസ്സിലായില്ലെ, വിശേഷണങ്ങൾ ഇനിയും പലതുണ്ടെങ്കിലും തല്ക്കാലത്തേക്കു ഇതു മതിയെന്നു വെക്കാം. ഇദ്ദേഹത്തെ തുടന്നു വേറെ രണ്ടുവീട്ടുകാരും സാക്ഷാൽ മെത്രാൻകക്ഷിയിലുണ്ടു. ഇവരിൽ ഒരുത്തൻ മേൽ പറഞ്ഞ മഹാന്റെ ജ്യേഷ്ഠനും കപടം എന്നതു കേട്ടിട്ടുപോലും ഇല്ലാത്തതിനാൽ "പ്രാവു" എന്ന പേരു സിദ്ധിച്ചവനും ഒരു അസാധാരണ ഭാഷയിൽ വളരെ പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളവനും, ഏക പുരുഷ സന്താനത്താൽ ഉള്ള ശകാരം ഏററും സൽപ്രവൃത്തികൾ കണ്ടും വളരെ ഭാഗ്യം സിദ്ധിച്ചിട്ടുള്ളവനും ആയ ഒരു വയസ്സനാണ. മൂന്നാമതു ഒരുത്തൻ ഉള്ളതു ബാവാകക്ഷിക്കാർ പള്ളികൊണ്ടുപോകുന്നതു ഒന്നു കാണട്ടെ എന്നു വീരവാദം പറഞ്ഞുകൊണ്ടുനടന്ന ഒരു പലക്കാരനും ആണ. ഈ കൂട്ടരുടെ കഥയില്ലായ്മകയെക്കുറിച്ചു എന്താണു പറയേണ്ടിയതു ഏതായാലും നാം ഇവക്കുവേണ്ടിയും സദാ പ്രാത്ഥിക്കണമെന്നുമാത്രം പറഞ്ഞുകൊണ്ടു വേറെ ഒരു വിഷയത്തിലേക്കു പ്രവേശിക്കാം.

കുറെ ദിവസങ്ങൾക്കുമുമ്പു നവീകരണമെത്രാന്മാർ ഇവിടെ സമീപം ചേപ്പാട്ടു ഒരു പള്ളിക്കു കല്ലിടുന്നതിനായിട്ടു വന്നിരുന്നു. ഇവിടെയും ഒരു പള്ളിക്കു കല്ലിടുന്നതിനു കൊണ്ടുവരുന്നതിനു ശ്രമിച്ചുയെങ്കിലും പള്ളി മെത്രാച്ചന്റെപേക്കു ആധാരം എഴുതണമെന്നൊ മററൊ ഉള്ള ഒരു തക്കത്താൽ ഒഴികഴിവു പറഞ്ഞു പൊയ്ക്കളഞ്ഞു. മെത്രാച്ചന്മാർ ചേപ്പാട്ടു ആയിരുന്നപ്പോൾ ഇവിടെനിന്നും കുറെ നവീകരണക്കാർ മെത്രാച്ചനിൽനിന്നും കുബ്ബാന കൈക്കൊള്ളാൻ പോയിരുന്നു. ഇവിടുത്തെ നവീകരണക്കാരുടെ ധാരണ കുബ്ബാനകൊള്ളുന്നതുകൊണ്ടുള്ള ഫലം വെറും "ചെവിക്കുരുള്ളികൊ" എന്നു പറയുന്നത്രെയൊള്ളുന്നാണ. എന്തിനുപറയുന്നു മെത്രാച്ചൻ കുബ്ബാന കൊടുക്കുന്നതിനായിട്ടുകൊണ്ടുവന്നു നിത്യജീവനായിട്ടു തരപ്പെടുന്നു എന്നു പറഞ്ഞു. ഇതു ആരു ശ്രദ്ധിക്കുന്നു. എങ്കിലും നമ്മുടെ പണ്ടത്തെ, ചെമ്മാച്ചിയൊണ്ടല്ലൊ ഇതു ഗ്രഹിച്ചു ഇതു അത്ര നല്ലതിനല്ല എന്നു വിചാരിച്ചു പുറകോട്ടു ചവുട്ടി. പിന്നെയും "ഞാൻമൂലം ഇവിടെ ഇടച്ചിലുണ്ടാകുമല്ലൊ എന്നു വിചാരിച്ചു, ദൈവത്തെ ഓക്കുന്നതിനായിട്ടുമാത്രം എന്നും ഒരിക്കലും നിത്യജീവനായിട്ടല്ലെന്നും അങ്ങു വിശ്വസിച്ചു വായും പൊളന്നുകൊടുത്തു. ഇതു ഒരു രസകരമായ സംഭവമല്ലെ മെത്രാച്ചന്മാരും അച്ചന്മാരും ഒക്കെ ഈ പരിഷ്കാരമൊക്കെ വന്നിട്ടും കുബ്ബാന കൊള്ളുന്നതു നിത്യജീവൻ ഉണ്ടാകുവാനാണെന്നു പറയുന്നു. അതു വല്യ കഷ്ടമാണ. വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം ഓമ്മക്കായിട്ടുമാത്രം എന്നും പറഞ്ഞു കൊടുക്കയല്ലെ വേണ്ടതു. ദൈവത്തെ ഓക്കാൻമാത്രമാണെങ്കിൽ ഇതിലും നല്ല വിദ്യ പലതുണ്ടു. അങ്ങിനെ വല്ലതും പരിഷ്കാരകാലത്തിനു ഉതകുന്നതുപോലെ ചെയ്യണം. അതും കാലക്രമേണ നശീകരിച്ചുവരുമെന്നു വിചാരിക്കാം. അതുംപോകട്ടെ ലേഖനം ദീഘമായിപ്പോയതുകൊണ്ടു ചുരുക്കി ഒരു സംഗതികൂടെ പറഞ്ഞു അവസാനിപ്പിക്കാം. ഇവിടെ മാർത്തോമ്മായുവജന സംഘം എന്നൊരു സംഘം ഉണ്ടു. അതിന്റെ മൂന്നാമത്തെ വാഷികയോത്സവം എന്നു തോന്നുന്നു ഏതൊ ഒരു അച്ചനെ കസേരയിൽ ഇരുത്തി കഴികയുണ്ടായി. അന്നു ബാരിസ്റ്റർ മിസ്റ്റർ ഇടിച്ചാണ്ടിയേയും മംഗളപത്രം കൊടുക്കാമെന്നുംപറഞ്ഞു വിളിച്ചുകൊണ്ടുവന്നിരുന്നു. മാർത്തോമ്മാ യുവജനസംഘക്കാരുടെ വകയൊന്നും സി

റിയൻക്രിസ്ത്യൻ അസോസിയേഷ്യന്റെ എന്നും പറഞ്ഞു എഴുതി വേറൊന്നും ഇ
ങ്ങനെ രണ്ടെണ്ണം കൊടുത്തു. പ്രോഗ്രാം അച്ചടിപ്പിച്ചു കുറെ ഇങ്ങു വരുത്തി. കാ
ഴ്ചും സാരമില്ലന്നായിരിക്കും വിചാരിച്ചിരിക്കുന്നതു. ചുരുക്കിപ്പറഞ്ഞാൽ മതിയല്ലൊ.
റിപ്പോട്ടു വായന തുടങ്ങി. വിശേഷമെന്നു പറഞ്ഞാലും പോരാ അതിവിശേഷം
ഇപ്രകാരം ഒരു റിപ്പോട്ടു സാധാരണക്കാൎക്കു ആൎക്കും ഉണ്ടാകാൻ കഴിയുന്നതല്ല.
തലകൊണ്ടു നല്ലതുപോലെ വേലചെയ്തു എഴുതിത്തീൎത്തിരിക്കുന്നതു. ഞാൻ
അവരിൽ ഒരു വിദ്വാനോടു ആരാണു ഇതു എഴുതിയതു എന്നു ചോദിച്ചിട്ടു ഇ
രുപത്തിരണ്ടുപേർ ഒന്നിച്ചിരുന്നു എഴുതിയതാണെന്നു പറഞ്ഞു. ഇരുപത്തിരണ്ടു
ചുമടിനോളം പ്രയത്നം ഇതിനു ഉണ്ടായിട്ടില്ലെ. എങ്കിലും പ്രധാനി ആരാണെന്നു
ചോദിച്ചതിനു, വാചകം കേട്ടാൽ അറിയാൻപാടില്ലയൊ നമ്മുടെ വാദ്ധ്യാരുടെ
വാചകമല്ലെയൊ മിക്കതും" എന്നു പറഞ്ഞു. അതാണു ഇതിൽ അധികപ്രസംഗം
നിറഞ്ഞിരിക്കുന്നതു എന്നു ഞാനും നിശ്ചയിച്ചു അതിൽ യൂയോമതക്കാൎക്കു ദണ്ണം
തോന്നത്തക്ക പല വാചകങ്ങൾ അടങ്ങിയിരുന്നുവെന്നും അവരെ ക്ഷണിച്ചുവരു
ത്തി ഇപ്രകാരം ചെയ്തതു അധികപ്രസംഗമാണെന്നും അവരിൽതന്നെ കുറെ വക
തിരിവുള്ളവർ ഏറ്റുപറയുന്നുണ്ടു. വാസ്തവം പറകയാണെങ്കിൽ ഇവരുടെ ധിക്കാ
രം അതിരുകടന്നിരിക്കുന്നു. ഇത്രയും യാക്കോബായക്കാരെ പറഞ്ഞിരുന്നുവെങ്കിൽ
അന്നത്തെ ഉത്സവം വാസ്തവത്തിൽ ഒന്നു കോലാഹലമായിരുന്നേനെയെന്നു അ
വൎക്കു മനസ്സിലായി.

മേൽപ്പറഞ്ഞ റിപ്പോട്ടിന്റെ ഒരു പകൎപ്പു തന്റെ ചിലവിന്മേൽ തരണമെന്നു സിക്രട്ടറിക്കു ഒരു നോട്ടീസു ഒരു യൂയോമയൻ കൊടുത്തു രണ്ടാഴ്ചത്തേക്കു അനങ്ങിയില്ല. ഒന്നുകൂടെ കൊടുത്തു, അതിനു ഒരു മറുപടി കൊടുത്തു. മറുപടി, ചോദിച്ച ആവശ്യത്തിനു കൊടുക്കയില്ലപോലും എന്നുതന്നെയല്ല റിപ്പോൎട്ടു അച്ചടിപ്പിക്കണമൊ വേണ്ടയൊ എന്നു ആലോചിക്കുന്നതിനായിട്ടു ഒരു സംഘം കൂടി അച്ചടിപ്പിക്കണമെന്നു തീൎച്ചയാക്കി അടിപ്പിച്ചാൽ ഒരു പ്രതി കൊടുക്കാമെന്നും, മറുപടിയിലുണ്ടു. റിപ്പോൎട്ടിന്റെ വില കണ്ടൊ? ഇവരുടെ റിപ്പോൎട്ടു വെളിയിൽ ഒന്നു കാണിക്കും പിന്നീടു പ്രൈവറ്റായിപോകും. മറുപടികൊണ്ടുതന്നെ ഇവരുടെ ലക്കില്ലാഴിക എന്തുണ്ടെന്നു മനസ്സിലാകാം. ഇങ്ങനെ ഇവരുടെ പ്രസംഗത്തിന്റെ ആധിക്യവും, ലക്കിന്റെ കുറവും ഓരോന്നു പറകയാണെങ്കിൽ "നവീകരണക്കാരുടെ ലക്കില്ലാഴിക" എന്നു നാമധേയത്തിൽ വല്ലതും ഒന്നു ഉണ്ടായിരുന്നുവെങ്കിൽ കുറെയൊക്കെയെങ്കിലും ഒന്നു എഴുതാമായിരുന്നു. ഒരു സംഗതി നമ്മുടെ യുവജന നായകനോടു ചോദിക്കണമെന്നു വിചാരിച്ചിരുന്നതു വിട്ടുപോയതു ഒന്നു പറഞ്ഞുകൊള്ളട്ടെ. ഒരു നവീകരണക്കാരൻ നമ്മുടെ നായകനോടു റിപ്പോൎട്ടു എന്താണു ഇങ്ങനെ എഴുതിയതു എന്നു ചോദിച്ചതിനു റിപ്പോൎട്ടിന്റെ അൎത്ഥം അറിയാമൊ എന്നു ചോദിച്ചതായി കേട്ടു. വല്ല പത്രംവഴിയും "റിപ്പോൎട്ടു" എന്ന വാക്കിനു അറിയപ്പെടാത്ത അൎത്ഥം വല്ലതും ഉണ്ടെങ്കിൽ പ്രസിദ്ധപ്പെടുത്താൻ ശ്രമിച്ചാൽ ജനോപകാരമായിരുന്നു എന്നുമാത്രം പറഞ്ഞുനിൎത്തുന്നു. ഏതായാലും എന്റെ പ്രിയപ്പെട്ട വായനക്കാരെ ഞാൻ നിങ്ങളോടു അവസാനമായി ഒന്നു അപേക്ഷിക്കുന്നതു ഇവർ നമ്മുടെ സഹോദരങ്ങളാണു. നാം അവരുടെ ദൈവപക്ഷത്തിലല്ലാത്ത പ്രവൃത്തികൾമൂലം അവരെ നിഷേധിക്കരുതു. മുടിയനായ പുത്രന്റെ തിരിച്ചുവരവിനായിട്ടു തന്റെ അപ്പൻ ഏതുപ്രകാരം കാത്തിരിക്കയും വന്നപ്പോൾ ഏതുപ്രകാരം പെരുമാറുകയും ചെയ്തു, അതുപോലെ വല്ല സഹോദരങ്ങളും യാക്കോബായ സഭയിൽനിന്നും വിട്ടുപിരിഞ്ഞാൽ അവരുടെ തിരിച്ചുവരവിനായിട്ടു നാം ഹൃദയപൂൎവ്വമായി പ്രാൎത്ഥിക്കയും അവരുടെ തിരിച്ചുവരവിങ്കൽ അവരുടെ തെറ്റിനെപ്പറ്റി പറഞ്ഞു ദുഃഖിപ്പിക്കാതെ സന്തോഷത്തോടെ കൈക്കൊള്ളണമെന്നും നാം അവൎക്കുവേണ്ടി ഇടവിടാതെ പ്രാൎത്ഥിക്കയും ചെയ്യണമെന്നു പറഞ്ഞുംകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

എന്നു ഒരു സ്വദേശി.

---

# രക്ഷാപ്രസംഗം.

രക്ഷിക്കപ്പെട്ടവരായ നവീകരണ സഹോദരന്മാരെ! ഈ രക്ഷാപ്രസംഗികളുടെയും പ്രൊട്ടസ്റ്റന്റുസഭയുടെയും അടിസ്ഥാനതത്വം എന്ന വിചാരിക്കപ്പെടുന്ന ഉപദേശത്തെ ഒന്ന പരിശോധിച്ചുനോക്കാം. "വിശ്വാസത്താൽ രക്ഷ" എന്നാണ ഇവരുടെ ഉപദേശം. ഇതു നമ്മുടെ പൌരസ്ത്യസഭ നിരാകരിക്കുന്ന ഒരു തത്വമാണെന്നാണൊ നിങ്ങളുടെ ബോദ്ധ്യം. എന്നാൽ ആ സഭയെക്കുറിച്ചു വേണ്ടുംവണ്ണം നിങ്ങൾ അറിഞ്ഞിട്ടില്ല. പുറമെകാണപ്പെടുന്നതും, കാര്യമെന്ന നിങ്ങൾ വിചാരിച്ചിരുന്നതും, കാര്യമെന്ന മറ്റുള്ളവർ വിചാരിക്കുന്നതായി നിങ്ങൾക്കു തോന്നുന്നതും ആണൊ കാര്യം?. ഈ ഉപദേശം ക്രിസ്തീയസഭക്കു പൊതുവിൽ ഉള്ളതാണ. പാശ്ചാത്യസഭയിൽ ഇതിന കുറെ പ്രാധാന്യം വന്നുകൂടിയിട്ടുണ്ടു. അതിന കാരണവും ഉണ്ടു. യൂറോപ്പിലെ നവീകരണകാലത്തു ലൂഥർ മുതലായവർ ഇതിനെ സർവ്വപ്രധാനമായി പ്രസംഗിച്ചപ്പോൾ, റോമായുടെ ബാഹ്യമാലിന്യങ്ങൾ മാത്രം കണ്ടു അതൊക്കെ കാര്യമെന്ന ബോധിച്ചിരുന്ന അന്നത്തെ യൂറോപ്യക്രിസ്ത്യാനികൾക്കു ഇതൊരു നവീന ഉപദേശമായിട്ടാണ തോന്നിയതു. വാസ്തവത്തിൽ സെന്റു ആഗസ്റ്റീന്റെ കാലംമുതല്ക്കു ഈ തത്വം റോമാസഭയിൽ വിശദമായി ഗ്രഹിച്ചിട്ടുള്ള ഒന്നായിരുന്നു. യൂറോപ്പിലെ സഭാപരിഷ്കാരത്തിന്റെ ഫലമായ പ്രൊട്ടസ്റ്റാന്തുശാഖകൾ "നീതിമാൻ വിശ്വാസത്താൽ ജീവിക്കും" എന്ന വാക്യത്തിൽ 'വിശ്വാസം' എന്ന പദത്തിന്ന പ്രാധാന്യം കല്പിച്ചു കല്പിച്ചു 'നീതിമാനെ' തീരെ വിസ്മരിച്ചുകളഞ്ഞപോലെയാണ അനുഭവം. ഈ വാക്യം വ്യാഖ്യാനിക്കുന്നതിൽ 'നീതിമാൻ' എന്ന പദത്തിന ഒന്നാമതു അർത്ഥം കല്പിക്കപ്പെടേണ്ടതാണ. "നീതിമാൻ" എന്നാൽ കല്പിക്കപ്പെട്ടവയെ ഒക്കെയും കഴിവിനൊത്തവണ്ണം ഉത്തമവിശ്വാസമായി നിറവേറ്റുന്നവൻ. ഇങ്ങിനെ 'നീതിമാൻ' ആയവൻ (അധർമ്മി അല്ല) തന്റെ ദൈവജന്യരക്ഷയിലുള്ള വിശ്വാസത്താൽ അത്രെ രക്ഷിക്കപ്പെടുന്നതു. 'നീതിമാൻ വിശ്വാസത്താൽ ജീവിക്കും' എന്ന വാക്യത്തിൽ ശ്ലീഹാ ഇങ്ങിനെയാണ പഠിപ്പിക്കുന്നതു. നമ്മുടെ കർത്താവിന്റെ ഉപദേശവും ഇതുതന്നെയല്ലയൊ? "രക്ഷിക്കപ്പെടുന്നതിന എന്തു ചെയ്യണം" എന്ന ചോദിച്ചവനോടു തന്റെ മറുപടി എന്താണ? "കല്പനകളെ നിറവേറ്റുക" പിന്നെ "നിനക്കുള്ളതിനെ ഒക്കെയും ദരിദ്രൎക്കു കൊടുക്ക പിന്നെ എന്നെ അനുഗമിക" അതായതു നിന്റെ ധനത്തിൽ ആശ്രയിക്കാതെ എന്നിൽമാത്രം ശരണം കൊൾക. പിന്നെയും ഭൃത്യന്റെ ഉപമയിൽനിന്ന മിശിഹാതമ്പുരാൻ പഠിപ്പിക്കുന്നതെന്താണ. കല്പിക്കപ്പെട്ടതിനെ ഒക്കെയും നിറവേറ്റിയശേഷം (നീതിമാനായശേഷം) നിന്നെത്തന്നെ അപ്രയോജനഭൃത്യനെന്ന എണ്ണുക. അതായതു നിന്റെ നീതികൊണ്ടു രക്ഷ സമ്പാദിക്കാൻ വിചാരിക്കേണ്ടാ അതു അസാദ്ധ്യം. എങ്കിലും വിശ്വാസത്താൽ രക്ഷ പ്രാപിക്കാൻ വരുന്നതിന മുമ്പു നീതിമാനാക. കർത്താവിന്റെ ഈ ഉപമയത്രെ അപ്പോസ്തോലന്റെ ഈ ലേഖനവാക്യത്തിന്ന ഏറ്റവും ശരിയായ വ്യാഖ്യാനം. യൂറോപ്പിലെ നവീകരണകാലത്തു റോമാക്രിസ്ത്യാനികളുടെ മാലിന്യപടലങ്ങൾ സഭയുടെ ഉപദേശപവിത്രതയെ മറച്ചിരുന്നു. നവീകരണകർത്താക്കൾ "നീതിമാൻ വിശ്വാസത്താൽ രക്ഷിക്കപ്പെടും" എന്ന വാക്യം പറഞ്ഞു, "വിശ്വാസത്താൽ രക്ഷിക്കപ്പെടും എന്നുമാത്രം" പ്രസംഗിച്ചു "വിശ്വാസ"ത്തെ പൊക്കി 'നീതിയെ' മുക്കിക്കളഞ്ഞു. അവരുടെ ശിഷ്യന്മാർ ഇന്നും ഇങ്ങിനെതന്നെ ചെയ്യുന്നു.

പൌരസ്ത്യസഭയൊ വിശ്വാസത്തെ വിസ്മരിക്കാതെ പ്രവൃത്തികളെ ഗണ്യമാക്കിവരുന്നു. വിശ്വാസത്താൽ രക്ഷ എന്ന ഉപദേശം മതതത്വങ്ങളിൽ സംഗ്രഹിച്ചിട്ടുള്ളതുതന്നെ എങ്കിലും പ്രഥമദൃഷ്ടിയിൽ പക്ഷെ അതു നൂതനോപദേശമായിട്ടു തോന്നുമായിരിക്കാം.

ഇനിയും 'രക്ഷ' എന്ന പദത്തിന്നുള്ള സ്വീകാരഭേദത്തെയും ഗ്രഹിക്കാനുണ്ടു. മഹാന്മാരായ രക്ഷാപ്രസംഗികൾ (ലൈഫ്, ഓഫ ഫെയിത്ത്, പത്രാധിപർ, മൌൾ മെയ്യർ മുതലായ ലേഖകന്മാർ; തിരുവനന്തപുരം മിസ്റ്റർ വിത്സ് ആദിയായ

വർ 'രക്ഷ' എന്നാൽ വിശ്വാസത്തിന്റെ വിശുദ്ധ ജീവിതം ആയുസ്സിന്റെ ഒരു ഘട്ടത്തിൽ ആരംഭിച്ചിട്ടു മരണപൎയ്യന്തം ക്രമേണ വളൎച്ചയെ പ്രാപിക്കുകയാകുന്നു എന്നാണു നിൎവ്വചിക്കുന്നതു. അതായതു 'രക്ഷ' എന്നാൽ "പാപത്തിൽനിന്നുള്ള വിടുതൽ". ഇവിടെ വന്ന രക്ഷാപ്രസംഗികൾ 'രക്ഷ' ജീവിതത്തിൽ പെട്ടെന്നുണ്ടാകുന്ന ഒരു സ്ഥിതിഭേദമാണെന്നും ആരംഭത്തിൽതന്നെ പൂൎണ്ണതയായിരിക്കുന്നതെന്നുമാണു പറഞ്ഞുപിടിപ്പിച്ചതു. ഇതു പ്രമാദംകൊണ്ടോ, മനഃപൂൎവ്വംകൊണ്ടോ എങ്ങിനെ വന്നതെന്നു അറിയാൻ പാടില്ല. എങ്ങിനെയും ഇരിക്കട്ടെ. കേൾവിക്കാരായ സുറിയാനി ജനത്തിന്റെ ഇടയിൽ 'രക്ഷ' ശബ്ദത്തിനു കൊടുക്കപ്പെട്ടിട്ടുള്ള അൎത്ഥം ഇതൊന്നും അല്ല. 'രക്ഷ' എന്നാൽ മരണാനന്തരമുള്ള മോക്ഷപ്രാപ്തി (മഹത്വീകരണം) അതായതു "നരകത്തിൽ നിന്നുള്ള വിടുതൽ" എന്നാണു സുറിയാനിക്കാർ- നവീകരണക്കാരും യാക്കോബിയരും മനസ്സിലാക്കുന്നതു. രക്ഷയ്ക്കു ഇങ്ങിനെ അൎത്ഥം സങ്കല്പിച്ചിരിക്കുന്ന ജനത്തിന്റെ ഇടയിലാണു രക്ഷാപ്രസംഗികൾ വന്നു വേറൊരൎത്ഥത്തിൽ രക്ഷ പ്രസംഗിച്ചതു. പ്രസംഗികൾക്കു തങ്ങളുടെ ശ്രോതാക്കളുടെ അൎത്ഥം അറിവില്ലായിരുന്നു. ശ്രോതാക്കൾക്കു പ്രസംഗികളുടെ അൎത്ഥം മനസ്സിലായതുമില്ല. ഇവരെ തള്ളിക്കളഞ്ഞ സുറിയാനി സഭയുടെയും, സ്വീകരിച്ച നവീകരണ ജനത്തിന്റെയും ഹൃദയങ്ങൾ ഒരു ഉപദേശം ഒരു നൂതന രീതിയിൽ വിതയ്ക്കപ്പെടുന്നതിനു ഒരുങ്ങിയിട്ടുള്ള നിലമല്ലായിരുന്നു എന്നു ചുരുക്കി പറഞ്ഞാൽ മതിയല്ലൊ. വൃഥാ അല്ല രക്ഷാപ്രസംഗം കേട്ട സുറിയാനിജനം ആന കാണാൻ പോയ കുരുടന്മാരെപോലെ ആയിതീൎന്നതു.

ഹാ പാവപ്പെട്ട സുറിയാനിസഭയെ! റോമാപറങ്കി വാൾകൊണ്ടും തങ്കക്കാശുകൊണ്ടുമാണു നിന്നെ കീഴ്പ്പെടുത്തിയതു. കഠിനകഷ്ടത്തോടെയെങ്കിലും ആ നുകത്തെ നീ കുടഞ്ഞുകളഞ്ഞു. റോമായുടെ ഉത്തമപുത്രിയായ ഇംഗ്ലീഷുമിഷ്യൻ നയംകൊണ്ടും ശമ്പളംകൊണ്ടും അത്രെ നിന്റെ കൊഴുത്ത മക്കളെ തൊഴുത്തു തെറ്റിച്ചതു. അവരും തങ്ങളുടെ പിതാക്കന്മാരുടെ അബദ്ധത്തെക്കുറിച്ചു പശ്ചാത്താപപ്പെടുന്ന ഈ കാലത്തു, നവീകരണ സഹോദരന്മാരെ! ഈ പിടിപാടില്ലാത്ത ഉപദേശികളുടെ പിന്നാലെ ഓടുന്നതിനു നിങ്ങൾ എന്തിനാൽ ആകൎഷിക്കപ്പെടുന്നു? ആരാൽ നിൎബ്ബന്ധിക്കപ്പെടുന്നു; നിങ്ങളുടെ സ്വന്ത ഭവനങ്ങൾ നിങ്ങൾക്കു ആശ്വാസം തരാൻ വഹിയാത്തവണ്ണം അത്ര പാഴായിരിക്കുന്നുവൊ? നിങ്ങൾക്കു ഇല്ലെന്നു തോന്നുന്ന ആശ്വാസം തരുന്നതിനു ഇവർ പ്രാപ്തരൊ?.

അകാരണമായി അപഹസിക്കപ്പെടുന്ന സുറിയാനിസഭയെ! അന്യർ നിന്നിൽ കണ്ടു കൌതുകം തോന്നി കൊതിക്കുന്ന നിൎമ്മലമായ അപ്പോസ്തോല ഉപദേശങ്ങൾ, എന്നും എവിടെയും പറ്റുന്നവയായ ആശമാനസ്വാതന്ത്ര്യ ചട്ടങ്ങൾ, ഇവ നിന്റെ മക്കൾക്കുമാത്രം മറഞ്ഞിരിക്കുന്നതെങ്ങിനെ? ഇവ നിന്റെ സ്വന്ത മക്കൾ കൂടെ അറിഞ്ഞിരുന്നു എങ്കിൽ എത്ര നന്നായിരുന്നു. (തുടരും).

---

## സൂചനകൾ.

സുറിയാനിസിമ്മനാരി വൃശ്ചികം ൨൫-ാംനു പൂട്ടിയിരിക്കുന്നു. അടുത്ത മകരം ൨-ാംനു ചൊവ്വാഴ്ച തുറക്കുന്നതാണു.

❖ ❖ ❖

കോട്ടയത്തിനു സമീപമായി ഒരു പള്ളിക്കാൎക്കു ഒരു വെള്ളിക്കുരിശു ആവശ്യമുണ്ടു. വല്ല പള്ളിക്കാൎക്കും കുരിശു വില്പാനുണ്ടെങ്കിൽ ഇടവകപത്രിക പത്രാധിപർ മുഖാന്തിരം എഴുതിയച്ചാൽ വേണ്ട ഏൎപ്പാടു ചെയ്യാവുന്നതാണു.

❖ ❖ ❖

വലിയ തിരുമേനി ഈ മാസം ൨൭-ാംനു കുന്ദംകുളങ്ങരെ നിന്നു പുറപ്പെട്ടു ആലുവായിൽ എഴുന്നെള്ളിയിരിക്കുന്നു. ആലുവാ പള്ളിക്കൂടം പണിയുടെ ശിഷ്ടം പൂൎത്തിയാക്കുന്നതിനു പള്ളിക്കാരുടെ ഒരു യോഗംകൂട്ടി വേണ്ട ഏൎപ്പാടുകൾ ചെയ്തശേഷം അവിടെനിന്നും തെക്കോട്ടു എഴുന്നെള്ളുന്നതാകുന്നു.

വില്പാനുണ്ടു—ഹാശായുടെ നമസ്കാരം ടി. പ്രമിയോൻ, യൽദായുടെ നമസ്കാരം, കഹനൈത്താ, അന്നീദാ, കുർബാനക്രമം മുതലായ സുറിയാനി പുസ്തകങ്ങൾ പഴയസിമ്മനാരിയിൽ വില്പാനുണ്ടു. ആവശ്യമുള്ളവർ ദിവ്യശ്രീ മട്ടയ്ക്കൽ ആലക്സന്ത്രയോസു കത്തനാർ മുഖാന്തിരം ആവശ്യപ്പെട്ടാൽ കിട്ടുന്നതാണു.

❖ ❖ ❖

സിമ്മനാരി പള്ളിയിൽ ൨൦൦൦ രൂപാവരെ ചിലവുചെയ്തു ഒരു ക്ലോശ്കുദിശാ സ്ഥാപിച്ചിരിക്കുന്നു. ഇതു വളരെ അലങ്കാരമാണു. ദൈവഭവനം അലങ്കരിക്കുന്നതിനു ഒരുക്കുള്ള പള്ളിക്കാർക്കുള്ള വൈമനസ്യം മാതൃക കാണാഞ്ഞിട്ടായിരിക്കണം. ഇതു മററുള്ളവർക്കും ഒരു പ്രോത്സാഹനമായിത്തീരുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

വേദപുസ്തകതർജ്ജമയുടെ കാര്യത്തിലേക്കായി സദാപി ഉത്സാഹിച്ചും, പരിശ്രമിച്ചുംകൊണ്ടിരുന്ന ദിവ്യശ്രീ. കോനാട്ടു മല്പാനച്ചനവർകൾക്കു സന്തോഷസൂചകമായ ഒരു സമ്മാനം കൊടുക്കുന്നതിലേക്കു പാമ്പാക്കുടെ പള്ളി ഇടവകക്കാര ഉത്സാഹിച്ചു അതിനായിട്ടു പണം ഈ വൃശ്ചികം ൧൨-ാംനു- മുതൽ പിരിച്ചുതുടങ്ങിയിരിക്കുന്ന എന്നറിയുന്നതിൽ അത്യന്തം സന്തോഷിക്കുന്നു. ബ: മല്പാനച്ചന്റെ പരിശ്രമം നമ്മുടെ സഭയെ ഉദ്ദേശിച്ചാകകൊണ്ടും ഈ സംഗതിയിൽ എല്ലാവരും താല്പൎയ്യക്കാരായി കാണുന്നതുകൊണ്ടും അദ്ദേഹത്തിന്റെ മേൽ ജനങ്ങൾക്കുള്ള സ്നേഹം ദൃഢീഭവിച്ചിരിക്കുന്നു.

* ❖ ❖

മാരാമണ്ണു പള്ളിക്കേസു—അന്യായപ്രകാരം വിധി പ്രസ്താവിച്ചിരിക്കുന്ന വിവരം ഞങ്ങളുടെ വായനക്കാർ അറിഞ്ഞിരിക്കുമെല്ലൊ. ഈയിടെ ഒരു സ്നേഹിതൻ ഇതിനെക്കുറിച്ചു ഞങ്ങളോടു സംസാരിച്ചപ്പോൾ താഴെ പറയുന്നപ്രകാരം പറകയുണ്ടായി. "നവീകരണ സ്ഥാപകന്മാരായ രണ്ടുപേരുടെ ശവകല്ലറ ഈ പള്ളിയിൽ ഉണ്ടല്ലൊ മരിച്ചവർക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു തെററാണെന്നു ജീവകാലത്തു ഇവർ പഠിപ്പിച്ചുവെങ്കിലും അവരുടെ ഉപദേശത്തിന്റെ ആ ബാദ്ധ്യം മരണാനന്തരം അവർ ധരിച്ചിരിക്കണം. ആ പള്ളി സുറിയാനിക്കാൎക്കു കൈവശപ്പെട്ടു കിട്ടിയാൽ തങ്ങളുടെപേൎക്കും വല്ല പ്രാൎത്ഥന കഴിയ്ക്കുവാനും അതുമൂലം വല്ല ഗുണവും തങ്ങൾക്കു ഉണ്ടാകുവാനും ഇടയുള്ളതുകൊണ്ടു അവരുടെയും ഇപ്പഴത്തെ ആഗ്രഹം ആ പള്ളി അനന്തിരവരുടെ കൈവശത്തിൽനിന്നും സുറിയാനിക്കാൎക്കു കിട്ടണമെന്നായിരിക്കണം." നേരമ്പോക്കെങ്കിലും, ഇതും ശരിയായ ഒരഭിപ്രായമായി വരാവുന്നതാണു.

❖ ❖ ❖

ജിബ്രാൾട്ടർ എന്ന സ്ഥലത്തു ഒരു ഇംഗ്ലീഷ ബിഷോപ്പുള്ള വിവരം അറിയാമെല്ലൊ. യൂറോപ്പിന്റെ തെക്കെഭാഗങ്ങളിലുള്ള അംഗ്ലിയാക്കാരുടെ മേലന്വേഷണമാണു ഇദ്ദേഹത്തിനുള്ളതു. ഇദ്ദേഹത്തിന്റെ കീഴായി കുസ്തന്തിനോപ്പോലീസിൽ ഒരു ഇംഗ്ലീഷപള്ളിയുണ്ടു. ആ സ്ഥലം ഗ്രീക്കു പാത്രിയൎക്കീസിന്റെ അതൃത്തിയ്ക്കകത്തുൾപ്പെട്ടതാകകൊണ്ടു അവിടെവെച്ചു ഇംഗ്ലീഷ ബിഷോപ്പു പട്ടം കൊടുക്കുന്നതു ന്യായമല്ലന്നൊ ഗ്രീക്കു പാത്രിയൎക്കീസിന്റെ അധികാരത്തെ കവച്ചുചെയ്കയാണെന്നൊ ആണത്രെ ഇംഗ്ലീഷുകാരുടെ വിചാരം. ഈയിടെ അവിടെവെച്ചു ഒരാൾക്കു ശെമ്മാശു പട്ടം കൊടുപ്പാൻ ആവശ്യപ്പെട്ടപ്പോൾ ഇംഗ്ലീഷു ബിഷോപ്പു ഗ്രീക്കുപാത്രിയൎക്കീസിനു എഴുതിഅയച്ചു അനുവാദം വാങ്ങിയെച്ചാണു പട്ടം കൊടുത്തതെന്നു ഒരു ഇംഗ്ലീഷുപത്രം പ്രസ്താവിക്കുന്നു. ഇംഗ്ലീഷ പള്ളിയിൽ വെച്ചു ഒരു ഇംഗ്ലീഷുകാരനു പട്ടം കൊടുപ്പാൻ സ്ഥലത്തെ സ്വദേശ വൈദികന്റെ അനുവാദം വേണമെന്നു വിചാരിക്കുന്നപക്ഷം മലങ്കരെ ഇടവകയുടെ അതൃത്തിയ്ക്കകത്തു സുറിയാനിക്കാരെ ചേൎത്തു ഒരു ഇംഗ്ലീഷു സഭയുണ്ടാക്കിയതു എത്രത്തോളം തെററാണെന്നു പ്രത്യക്ഷപ്പെടുന്നു.

❖ ❖ ❖

പുതുക്രിസ്ത്യാനി സഭാ പൊതുയോഗം.—ഇതിന്റെ നാലാമത്തെ പൊതുയോഗം, വിശുദ്ധ മാർ തോമാ ശ്ലീഹായുടെ നാമത്തിൽ പരേതനായ കൊച്ചുതിരുമേനിയാൽ സ്ഥാപിക്കപ്പെട്ട ചെങ്ങന്നൂർ പുതുക്രിസ്ത്യാനിപള്ളിയിൽവെച്ചു വൃ

വളരെ ഭംഗിയായി കഴിഞ്ഞിരിക്കുന്നു. കാൎയ്യപരി ശ്ചികം ൧൭-ാംനു ഞായറാഴ്ച പാടി അനുസരിച്ചു അന്നേദിവസം രാവിലെ ദിവ്യശ്രീ. പൂവത്തുരച്ചൻ അവർകൾ വിശുദ്ധ കുൎബ്ബാന അൎപ്പിക്കുകയും പുതുക്രിസ്ത്യാനികളിൽ ൧൨ പേർ കുൎബ്ബാന കൈക്കൊള്ളുകയും പുലജാതികളിൽ ൧൪ പേർ മാമോദീസാ കൈക്കൊള്ളുകയും ചെയ്തു. തദ്ദേശവാസികളായ പുതുക്രിസ്ത്യാനികളെ കൂടാതെ മല്ലപ്പള്ളി, ചെന്നിത്തല, കല്ലുശേരി, പരിമല, മാവേലിക്കര മുതലായ സ്ഥലങ്ങളിൽനിന്നും മുന്നൂറോളം പുതുക്രിസ്ത്യാനികൾ വന്നിരിന്നു. പ്രസംഗം, റിപ്പോൎട്ടുവായന, പ്രാൎത്ഥന, ഇവയുടെശേഷം, കൂടിയിരുന്നവൎക്കു കേമമായി സദ്യകൊടുത്തു. ആകപ്പാടെ ഈ യോഗം വളരെ ഭംഗിയായി പരിണമിച്ചു.

ഇതിൽ ചെങ്ങന്നൂർ പള്ളിക്കാരുടെയും പ്രത്യേകം പൂവത്തൂർ അച്ചൻ അവർകളുടെയും വാഴാമേലിൽ കൊച്ചിട്ടി യൌസേപ്പു അവർകളുടെയും പരിശ്രമം വളരെ ശ്ലാഘനീയംതന്നെ. ഇതു നാൾക്കുനാൾ അഭിവൃദ്ധി പ്രാപിക്കുന്നതിനായിട്ടു ഞങ്ങളും സൎവ്വശക്തനെ പ്രാൎത്ഥിക്കുന്നു.

❖ ❖ ❖

"അങ്കമാലി മുതലായ പള്ളിക്കാരുടെ ഒരു പൊതുയോഗത്തെ ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ വിളിച്ചുകൂട്ടി ടി. സിമ്മനാരി സംബന്ധമായി ഇതേവരെയുള്ള കണക്കു കേൾക്കുന്നതിനും മേൽനടപടികളെക്കുറിച്ചു ആലോചന നടത്തുന്നതിനുംമറ്റുമായി വലിയ തിരുമേനി ഈ മാസം ൨൭-ാംനു ബുധനാഴ്ച ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ എഴുന്നെള്ളി താമസിച്ചുവരുന്നതായി അറിയുന്നു."

---

## നെടിയാത്തുപത്രോസ് സ്മാരകപ്പിരിവു.

(തുടൎച്ച)

| | | രൂ. | ണ. |
|---|---|---|---|
| കെ. രാമൻ | അവർകൾ | ൦ | ൪ |
| കെ. ശംഖരപിള്ള | ,, | ൦ | ൩ |
| പോക്കാട്ടുതോമാ | ,, | ൦ | ൪ |
| കോക്കാട്ടു കുഴിയിൻ ഉലഹന്നൻ | ,, | ൦ | ൪ |
| ആലുക്കുഴി വൎക്കി | ,, | ൦ | ൪ |
| പി. ഒ. വൎക്കി | ,, | ൦ | ൪ |
| പി. ജേക്കബ് | ,, | ൦ | ൪ |
| ഗിരിമല്ലൻ രങ്കൻ | ,, | ൦ | ൪ |
| തടിയ്ക്കൽ പി. പൈലി | ,, | ൦ | ൪ |
| ഡിസ്ത്രിക്ട് സ്കൂൾ അസിസ്റ്റാണ്ടു കെ. കുഞ്ചുപണിക്കർ | ,, | ൦ | ൪ |
| അമ്പാടി കൃഷ്ണമേനോൻ | ,, | ൦ | ൪ |
| മഞ്ഞളിവൎക്കി പത്രോസു | ,, | ൦ | ൪ |
| വി. കെ. ജോസേഫുമാപ്പിള | ,, | ൦ | ൪ |
| ആറ്റുപുറത്തു ഉലഹന്നൻ മത്തായി | ,, | ൦ | ൨ |
| ജോൺ നൊറൊ | ,, | ൦ | ൨ |
| ചന്ദനത്തിൽ പൌലൊ മത്ത | ,, | ൦ | ൨ |
| തോട്ടാക്കര ഇക്കണ്ടൻ | ,, | ൦ | ൨ |
| ചന്ദനത്തിൽ വൎക്കി | ,, | ൦ | ൨ |
| കെ. രാമൻനായര | ,, | ൦ | ൨ |
| പി. കെ. ചെറിയാൻ | ,, | ൦ | ൨ |
| അ. ശെ. ഹാജിക്കാതർ മൊയ്തീൻ റാവുത്തർ | ,, | ൫ | ൦ |